# THE CHURCH WEEKLY

| Vol. VI | SUNDAY 10 th FEBRUARY 1952 | PRICE 2 ANNAS PER COPY | NO. 5 |
|---|---|---|---|


## THAT THEY MAY BE ONE

(Father Laurence S. Jackson, M. A., L. Th.)

I

In a previous article which was published in the Church Weekly, I wrote wistfully of ancient times when a Christian could be sure of finding a place of worship in no matter what part of the world he might sojourn, for then the church was ONE. It is a matter of sadness that the seamless robe of Christ's earthly Body should have been rent into somany pieces during the centuries of the Christien era, and whatever we may feel about the present position of the Malankara Church, the fact remains that the Lord's raiment is again rent. I am but "stranger within the gate", but I cannot fail to realise that now the Master's household has received a further blow.

It was inspiring to read of the great procession which escorted His Holiness from Adoor to Kottayam. It proclaimed the loyalty of his spiritual children to a good and holy man who has piously ruled this ancient part of Christ's church for so many years.

Nevertheless there is the greater allegience due to our celestial High Priest, who called the church into being, and built it upon the foudation of the apostles and prophets, He Himself being the chief Corner Stone. Of the apostles, two especially, namely Saint Thomas and Saint Bartholomew are associated with this land. Loyalty to our Saviour and to the apostolic teaching demands that we should recognise that division in His Body is contrary to His desire and will. A solemn procession of penitence with the faithful praying for pardon to God for the lack of unity among Christians, would surely have been a great act of witness. It would have brought home to our neighbours that we do not willingly acquiesce in this further wound to our Lord's earthly Body.

For we ourselves are not guiltless and it is a sorrowful fact that we do not commend our religion to those among whom we live and work. Only the other day I read in the daily newspaper, a letter from one who described himself as an obscure Hindu. He said it would be a good thing if the quarrelsome people of Travancore and Cochin were absorbed into greater India. These are not my words, but if they are true, then there is further cause for repentance

The anaphora of every Syrian Liturgy begins with some such words as these: "Let us give peace one to the other by a divine and holy embrace". Yet there is constant bickering and dissention among our people. Why is this? Surely it is because the life of the Saviour does not dwell in earthly members.

We speak of our apostolicity and of our antiquity, but our religion only touches the exterior of our personalities. We have a number of prohibitions, which seriously hamper our contacts with others, and often prevent the spread of the Gospel which we are commanded to proclaim.

Recently I was travelling in the train from Trichur to Alwaye. In the compartment I made the acquaintance of a bright-eyed, attractive young man of twenty-one. He told me of his birthplace, and so I knew that his family had originally been orthodox, but he was not. I enquired the reason. His reply was to the effect that there was no life in the old church. He said that it was bound up with dumb forms and ceremonies that stifled the energies of the Spirit. Is this true?

Not very long ago, I was celebrating the divine Liturgy in an old church. The sacristan, who was assisting me, recited the responses so very fast, that I was hardly given time to say the priest's prayers. It was obvious to me that he was merely saying the words as a matter of rote. Yet they are sacred and profound words, and the folks who assist should be holy men. Unless we clothe these ancint words with their underlying spiritual meaning, our hearts will remain cold. One reason why we do not commend our religion to others is that it is too formal.

And because our religion is formal, there follows that we allow ourselves to be passive assistants rather than participants of our faith. I am sure that one reason for our lack of charity is our failure to claim our Lord's gifts. It is no use belonging to a sacramental church if we do not make use of the divine ordinances. The real object of the Holy Qurbana is to enable men and women, and children too, to achieve that divine union with our blessed Lord, which he by His Incarnate life made possible through His Body. Yet acts of communion are rare in this church. A few pious people, receive the Sacrament in Lent and

at other times, but to the majority it is the exception rather than the rule for people to approach the altar with any regularity. I suppose this is due to lack of teaching and preparation. But surely the Master's words speak for themselves. "Except ye eat the flesh of the Son of Man and drink His Blood ye have no life in you." If our people had been taught in very truth the underlying significance of fellowship with Christ and one another which is achieved by those who regularly and together feed upon the Lord's Body and Blood, there would not be so great a neglect of this holy Sacrament with its consequent disunity. The sad thing about the new division in Christ's Church is that people who fundamentally are one in Faith and Doctrine are now in separate camps.

I am writing these notes on the fourth day of the Church Unity Octave. Perhaps it may not be generally known that in the month of January from the18th- to the 25th., Christian people throughout the world, from every Church tradition, pray for the union of Christendom. A special collect is used which forms the basis of the Prayer before the Kiss of Peace in the Maronite Rite. "O Lord Jesus Christ, who didst say to thine apostles, Peace I leave with you, my peace I give unto you. Regard not our sins but the faith of thy Church, and grant her that peace and unity which is agreeable to thine Holy will" From thousands of Altars today that prayer has been lifted up to the Throne of Grace, and the Holy Mysteries have been presented to the Father in union with the Oblation of our Lord offered once for all upon Calvary's tree. For the Master prayed that His followers might be one.

Therefore at this time let us not lose sight of the One Fold of which our Lord spoke, when he called Himself the "Good Shepherd". Though the Malankara Church has gained independence, let not that independence lead us to greater disunity.

*(To be continued)*

# സ്വർഗ്ഗത്തിലെയും നരകത്തിലെയും പായസസ്സദ്യകൾ

(വിപിനൻ)

"നാലുമണിക്കു പള്ളിക്കൂടം വിടാൻ സമയമാകുമ്പോഴേക്ക് എവിടെനിന്നെങ്കിലും ഒരു നശിച്ച മഴ ഓടിയെത്തിക്കൊള്ളും. എന്നാൽ പിന്നെ ഈ മഴയ്ക്കു കുറെപ്പകലേക്കൂട്ടിയെങ്ങാനും അങ്ങു പെയ്തൊട്ടങ്ങിക്കൊള്ളാൻ മേലായിരുന്നോ? പകൽ, കാലത്തു ഒമ്പതരമണിമുതൽ വൈകുന്നേരം നാലുമണിവരെ, എത്രമാത്രം മണിക്കൂറുകൾ വെറുതെ കിടക്കുന്നു. പെയ്യുകില്ല. അപ്പോഴെങ്ങും പെയ്യുകില്ല. എവിടെയെങ്കിലും പോയി അനങ്ങാതെ ഒളിച്ചിരിക്കും, മണി നാലാകാറാകുമ്പോഴേക്ക് ഇതാ എന്നുപറഞ്ഞെത്തിക്കഴിഞ്ഞു."—അടുക്കളയിൽ തനിയെ നിന്നു് അച്ചാമ്മ ഈർഷ്യാദ്യോതകമായ സ്വരത്തിൽ ഒരു വിധം ഉച്ചത്തിൽ പറഞ്ഞ ഈ വാക്കുകളുടെ അവസാനഭാഗം മാത്രമേ, ഒരു ചെറു മഴത്തുള്ളികൾ പുരമുകളിൽ മേഞ്ഞിരുന്ന ഓടുകളുടെ പുറത്തു വീഴുന്ന കുടുകുടെ ശബ്ദത്തിനിടയിൽ, ഇപ്പുറത്തു, വരാന്തയിൽ, ഒരു കാൻവാസ് കസേരയിൽ ചാരിക്കിടന്നു് അന്നത്തെ "ഹിന്ദു" പത്രം വായിച്ചുകൊണ്ടിരുന്ന ഭർത്താവിന്റെ ചെവികളിൽ പെട്ടുള്ളു. വേലക്കാരൻ ശങ്കു കടയിൽ പോയിരിക്കുകയാണു്. അവൻ വീടിന്റെ മുൻവശത്തുള്ള മതിൽക്കെട്ടിന്റെ പടിപ്പുരത്തൂന്നു്, ഒരു ചെറു കുടയും കൈയിൽവച്ചുകൊണ്ടു് ഇറങ്ങിപ്പോകുന്നതു് മി. അലക്സാണ്ടർ കണ്ടതാണു്. പിന്നെ ആ വീട്ടിൽ അടുക്കളഭാഗത്തു വേറെയാരുമില്ല. ഇതിനിടയിൽ പടിപ്പുരവാതിൽ കടന്നു് ആരും അങ്ങോട്ടു പോകുന്നതും കണ്ടില്ല. അച്ചാമ്മ അടുക്കളയിൽ, വൈകുന്നേരം സ്കൂളിൽനിന്നു വരുന്ന കുട്ടികൾക്കു കാപ്പിയും പലഹാരങ്ങളും ഉണ്ടാക്കിക്കൊണ്ടു നിൽക്കുകയാണെന്നും അദ്ദേഹത്തിനറിയാം. പിന്നെ, ആരോടാണു സംസാരിക്കുന്നതെന്നു് രൂപമില്ല. പോരെങ്കിൽ അദ്ദേഹത്തിന്റെ ശ്രദ്ധ "ഹിന്ദു" പത്രത്തിൽ പതിഞ്ഞിരിക്കുകയുമായിരുന്നു.

"എവിടെയെങ്കിലും പോയി ഒളിച്ചിരിക്കും. മണി നാലാകാറാകുമ്പോഴേക്ക ഇതാ എന്നുപറഞ്ഞെത്തിക്കഴിഞ്ഞു" എന്ന ഭാഗമേ അദ്ദേഹം കേട്ടുള്ളു. ആരെപ്പറ്റിയാണോ, ആവോ, തന്റെ ഭാര്യ ഇപ്പറയുന്നതു് എന്നു് അദ്ദേഹം ഉള്ളിൽ ചിന്തിക്കാതെയിരുന്നില്ല. അതിനാൽ മെല്ലെ, കാൻവാസ് കസേരയിൽനിന്നെഴുന്നേറ്റു് അടുക്കളബ്ഭാഗത്തേക്കു നടന്നുചെന്നു. അവിടെ വേറെയാരുമില്ല. അച്ചാമ്മ അടുപ്പത്തിരിക്കുന്ന ഒരു ചീനച്ചട്ടിയിൽ തിളച്ചുമറിയുന്ന എണ്ണയിൽ എന്തോ പലഹാരം ഉണ്ടാക്കുന്നു. വിയർപ്പുതുള്ളികൾ പൊടിഞ്ഞുനിൽക്കുന്ന മിനുമിനുത്ത ആ നെറ്റിയിലും തുടുതുടുത്ത കവിൾത്തടങ്ങളിലും പാറിപ്പറന്നു കളിക്കുന്ന മുടിച്ചുരുളുകൾ, ആ ജോലിത്തിരക്കിനിടയിൽ, ബദ്ധപ്പാടോടെ ഇടതുകൈകൊണ്ടു് ഒരുവശത്തേക്കു ഒതുക്കിവയ്ക്കാൻ ശ്രമിക്കുന്നുണ്ടെങ്കിലും, അവ ലവലേശം അനുസരിച്ചില്ല. ചന്തംതികഞ്ഞ ആ കൈത്തണ്ടുകളിൽ അണിഞ്ഞിരുന്ന സ്വർണ്ണവളകൾ അടുപ്പിലെ തീജ്ജ്വാലകളുടെ പ്രകാശത്തിൽ മിന്നിത്തിളങ്ങി.

"ആരാണു പകലൊക്കെ വല്ലയിടത്തുംപോയി ഒളിച്ചിരുന്നിട്ടു വൈകുന്നേരം ഓടിയെത്തുന്നതു്? ശങ്കുവാണോ? വേലക്കാരൊക്കെയിങ്ങനെയാണു്. കുറെനാൾ ചോറു ചെല്ലുമ്പോൾ, പിന്നെ, അവന്മാരുടെ മട്ടുമാറും. വേലചെയ്യാൻ കഴിയുകയില്ല. അതിനാണു വല്ലയിടത്തുംപോയി ഒളിച്ചിരിക്കുന്നതു്. പോരെങ്കിൽ ഇപ്പോൾ അവർക്കും സംഘടനയുണ്ടു്. "അടിസ്ഥാനക്കൂലി," "ബോണസ്" എന്നൊക്കെ അവനും ഇന്നാൾ പറയുന്നതുകേട്ടു. ആഫീസിൽ ഒരു ദിവസം ഉച്ചകഴിഞ്ഞു് ചായകൊണ്ടുവരാൻ താമസിച്ചുപോയതെന്തുകൊണ്ടാണെന്നു ഞാൻ ചോദിച്ചപ്പോൾ, "സാറെ, ഈ മുതലാളി വ്യവസ്ഥിതിയൊക്കെ മാറും. ഒരു പുതിയ സാമൂഹ്യവ്യവസ്ഥിതിക്കുവേണ്ടി സ്വാതന്ത്ര്യജനത വെമ്പൽകൊള്ളുന്നു." എന്നായിരുന്നു അവന്റെ മറുപടി. ഇതൊക്കെ ആരു് ഇവനെ പഠിപ്പിക്കുന്നോ, ആവോ!" എന്നിങ്ങനെയൊരു മുഖവുരയോടെയാണു മി. അലക്സാണ്ടർ അടുക്കളഭാഗത്തേക്കു വന്നതു്. അച്ചാമ്മയുടെ മുഖത്തു നേരംപോക്കു കലർന്ന ഒരു മന്ദസ്മിതം പരന്നു.

"അവന്റെ കാര്യമല്ല ഞാൻ പറഞ്ഞതു്?

"പിന്നെയാരെപ്പറ്റിയാണു്?"

അച്ചാമ്മ ഒരു ചെറിയ നാണംകുണുങ്ങലോടെ—"ഈ മഴയുടെ കാര്യം പറയുകയായിരുന്നു."

മി. അലക്സാണ്ടർ നിന്നനില്പിൽ പൊട്ടിച്ചിരിച്ചു.

"മഴയെ?"

അച്ചാമ്മ—അതേ, ന്നു. പകൽ ധാരാളം നേരമുള്ളപ്പോഴെങ്ങും അതു പെയ്യുകില്ല. ഉച്ചകഴിഞ്ഞു നാലുമണിയാകുമ്പോൾ എവിടെനിന്നെങ്കിലും വന്നെത്തിക്കൊള്ളുമെന്നു പറയുകയായിരുന്നു.

അല—"അതിനു നമുക്കെന്തു്? നമ്മൾ പറഞ്ഞാൽ മഴ കേൾക്കുമോ? അതിനിഷ്ടമുള്ളപ്പോൾ പെയ്യട്ടെ. നാലുമണിക്കു പെയ്താലെന്തു്?"

അച്ചാമ്മ—"കുഞ്ഞുങ്ങളുടെ ഉടുപ്പും മുണ്ടും മുഴുവൻ നനഞ്ഞു നാനാവിധമായി സ്കൂളിൽനിന്നു വന്നുകേറും. നമ്മുടെ അമ്മിണിക്കുട്ടി ഇന്നൊരു ഒന്നാന്തരം പുതിയ സിൽക്കു പാവാടയുടുത്തുകൊണ്ടാണു പോയിരിക്കുന്നതു്. അതു നനഞ്ഞു നാശമാകും. അത്രതന്നെ."

അല—"കുഞ്ഞുങ്ങൾക്കു കുടയില്ലേ?"

അച്ചാ—"ഈ പെരുമഴയത്തു കുട പിടിച്ചാലും നനയാനുള്ളതു നനയും. ഞാനതല്ല ചോദിക്കുന്നതു് ഈ മഴയ്ക്കു നേരത്തെ അങ്ങു പെയ്തുടങ്ങിയാലെന്താണു തരക്കേടു്?"

അല—"അതിനോടു ചോദിക്കു്."

അച്ചാ—"അതിനും സംഘടനയും തൊഴിൽ സമയത്തിനു മണിക്കൂർ ക്ലിപ്തവുമൊക്കെ തുടങ്ങിക്കാണും."

ഇരുവരും ചിരിച്ചു.

അങ്ങനെ പറഞ്ഞുകൊണ്ടു നിൽക്കുന്നതിനിടയിൽ മഴമൂത്തു തുമ്പിക്കൈ വണ്ണത്തിൽ ധാരധാരയായി പെയ്യാൻ തുടങ്ങി. ഇടയ്ക്കിടെ കൊള്ളിയാൻമിന്നി. ഇടിമുഴക്കങ്ങൾ കേട്ടുതുടങ്ങി. കാറ്റും ഊതിയടിച്ചു.

"ഇപ്പോൾ പള്ളിക്കൂടം വിട്ടുകാണും. കുഞ്ഞുങ്ങൾ വഴിയിലായിരിക്കും. എത്തുമെത്തിക്കാണുമോ, എന്തോ? ദൈവമേ!" അച്ചാമ്മ ഉൽക്കണ്ഠാഭരിതയായി പറഞ്ഞു.

"അവരിപ്പോഴിങ്ങു വരും. ഇങ്ങനെയുണ്ടോ ഒരു പരിഭ്രമം? എല്ലാക്കുഞ്ഞുങ്ങളും ഈ മഴയത്തല്ലേ വരുന്നതു്? ഇവിടത്തെ കുട്ടികൾക്കു കുടയുണ്ടല്ലോ. കുടയില്ലാത്ത എത്രയോ കുട്ടികളുണ്ടു സ്കൂളിൽ. അപ്പോൾ അവരുടെ മാതാപിതാക്കന്മാർ എത്രയധികം വിഷമിക്കണം?"—മി. അലക്സാണ്ടർ സ്വപത്നിയെ സമാശ്വസിപ്പിച്ചു.

അതിനിടയിൽ കുട്ടികളിരുവരും—കുട്ടപ്പനും അമ്മിണിയും—വന്നു വരാന്തയിൽ കയറി. കുട്ടപ്പന്റെ പുതിയ ഷർട്ടും മുണ്ടും നനഞ്ഞിട്ടില്ല. അമ്മിണിയുടെ പുതിയ സിൽക്കുബ്ലൗസും പാവാടയും മുഴുവൻ മഴവെള്ളം വീണു നനഞ്ഞൊലിക്കുന്നു.

അമ്മ—"ഇതെങ്ങനെയാണു, മോളേ, നിന്റെ ഉടുപ്പുകൾ മാത്രം ഇത്രയധികം നനഞ്ഞതു്? അതാ, കുട്ടപ്പന്റെ ഷർട്ടും മുണ്ടും നനഞ്ഞിട്ടില്ലല്ലോ"

അതിനു കുട്ടപ്പനാണു വിജയഭാവത്തിൽ മറുപടി പറഞ്ഞതു്. "അതോ അമ്മേ, എന്റെ കുടക്കീഴിൽ മറ്റാരും കയറാൻ ഞാൻ സമ്മതിച്ചില്ല. പല കുട്ടികൾ എന്റെ കുടക്കീഴിൽ കയറാൻ വന്നെങ്കിലും ഞാൻ എല്ലാവരേയും ഓടിച്ചു. അമ്മിണിയുടെ കുടക്കീഴിൽ വേറെ അഞ്ചാറു പെൺകുട്ടികളുണ്ടായിരുന്നു. അതുകൊണ്ടാണവൾ മുഴുവൻ നനഞ്ഞതു്."

അമ്മിണി—ശരിയാണമ്മേ! എന്റെ ക്ലാസിൽ പഠിക്കുന്ന കുട്ടികളിൽ കുടവാങ്ങാൻ പണമില്ലാത്ത പാവപ്പെട്ട വളരെപ്പേരുണ്ടു്. മഴപെയ്തപ്പോൾ അവരിൽ ചിലർകൂടി എന്റെ കുടക്കീഴിൽ കയറി നിന്നുകൊള്ളാൻ ഞാൻ അനുവദിച്ചു. ഞാൻ നനയുന്നതുപോലെയല്ലേ, അമ്മേ, അവരും നനയുന്നതു്?"

അമ്മ—നീ നനഞ്ഞാൽ പനി പിടിക്കും."

അമ്മിണി—"അവർ നനഞ്ഞാലും പനിപിടിക്കുമല്ലോ നമുക്കാണെങ്കിൽ ചികിൽസിപ്പിക്കാനെങ്കിലും പണമുണ്ടു്. അവരോ? പാവങ്ങൾ എന്തു ചെയ്യും?"

അമ്മ—"മതി, മതി. ഇത്ര വലിയ ഒരു ദയാശാലി! വേഗം ചെന്നു തല തുവർത്തു. ആ കുട്ടപ്പനെക്കണ്ടു പഠിക്കാൻ മേലേ? അവനാണു മിടുക്കൻ."

അമ്മിണി—"അതു മിടുക്കല്ലമ്മേ! തൻകാര്യമാണു്. തൻകാര്യം മാത്രം നോക്കുന്നവർക്കു് ഒരുകാലത്തും ഗുണം വരുകയില്ലമ്മേ! വേദപാഠക്ലാസിൽ ഞങ്ങളുടെ സാർ പറഞ്ഞു തന്നതാണമ്മേ"

അമ്മ—"എന്തു പറഞ്ഞു. എന്നാൽ അയാളുടെ കുട ആ കുടയില്ലാത്ത കുട്ടികൾക്കു് എന്തുകൊണ്ടു കൊടുത്തയച്ചില്ല? എല്ലാവരും വലിയ തത്വങ്ങളൊക്കെ പറയും. അവനവന്റെ കാര്യം വരുമ്പോൾ പുറംകാട്ടി മാറും."

അമ്മിണി—ഞങ്ങളുടെ സാർ അങ്ങനെയുള്ള ആളല്ല. സാറിന്റെ കുട മഴവന്നപ്പോൾ, സ്വന്തമായി കുടയില്ലാത്ത ചില കുട്ടികൾക്കു് ഉപയോഗിക്കാൻ കൊടുത്തയക്കതന്നെ ചെയ്തു. പക്ഷേ സാറിനു് ഒരു കുടയല്ലേ ഉള്ളു.

അമ്മ—അതു കിടക്കട്ടെ. സാർ പറഞ്ഞുതന്ന കഥയെന്താണു്?

അമ്മിണി—കഥയോ, പറയാം. അവരവരുടെ സുഖവും ദുഃഖവും അവരവരുടെ മനഃസ്ഥിതിയേയും പ്രവൃത്തികളേയും ആശ്രയിച്ചാണു വന്നുചേരുന്നതെന്നാണു സാർ പറഞ്ഞതു്. നമ്മുടെ മനസ്സു നല്ലതാണെങ്കിൽ, എത്ര പ്രയാസമേറിയ ചുറ്റുപാടിലും നമുക്കു സൌഭാഗ്യം കണ്ടെത്തുവാൻ സാധിക്കുമെന്നു്.

അമ്മ—"അപ്പോൾ നിന്റെ മനസ്സു് നല്ലതല്ലെന്നാണോ നീതന്നെ പറഞ്ഞുകൊണ്ടു വരുന്നതു്?"

അമ്മിണി—"അതെങ്ങനെ?"

അമ്മ—അല്ലെങ്കിൽ, ഈ പെരുമഴയത്തു നിനക്കു സ്വന്തമായി കുടയുണ്ടായിട്ടും ഇങ്ങനെ നനഞ്ഞൊലിച്ചു വന്നുകേറാനിടയായതെങ്ങനെ? അവരവരുടെ മനോഗുണം പോലെയാണു് അനുഭവമെന്നു വരികിൽ, നിനക്കുണ്ടായ ഈ അനുഭവത്തിൽ നിന്നു, നിനക്കു മനോഗുണമില്ലെന്നല്ലേ വിചാരിക്കേണ്ടതു്?"

അമ്മിണി—"അതെങ്ങനെയാണമ്മേ? വവ്വാലിനെപ്പോലെ തല കീഴായിട്ടാണോ അമ്മയുടെ യുക്തി പോകുന്നതു്?"

മി. അലക്സാണ്ടർ തന്റെ ഓമനപ്പുത്രിയുടെ വാദപ്രതിവാദവൈഭവം കണ്ടു മനസ്സിൽ ആ പെൺകുട്ടിയെ അഭിനന്ദിച്ചു.

"കേൾക്കട്ടെ, മകളെ! പറയൂ"—അദ്ദേഹം പ്രോൽസാഹിപ്പിച്ചു.

അമ്മിണി തുടർന്നു:—"എന്റെ തലയിലും ഉടുപ്പിലും കുറെ മഴവെള്ളം വീണതു് ഒരു വലിയ ആപത്തായി ഞാൻ വിചാരിക്കുന്നില്ല. അഥവാ ഇതിനെക്കാൾ വലിയ ഒരു ഉപദ്രവം അന്യർക്കുവേണ്ടി സഹിക്കേണ്ടിവന്നാലും എനിക്കതിൽ സന്തോഷമേയുള്ളു. നേരെമറിച്ചു്, ഈ മഴയത്തു ഞാൻ മാത്രം കുടപിടിച്ചു നനയാതെ വരുകയും എന്റെ കൂട്ടുകാരായ മറ്റു പെൺകുട്ടികൾ കുടയില്ലായ്കയാൽ നനയേണ്ടിവരുകയും ചെയ്തിരുന്നെങ്കിൽ, എനിക്കു മനസ്സിൽ എപ്പോഴും അതു നീറുന്ന ഒരു ദുഃഖമായിരുന്നേനെ. ഇപ്പോൾ എന്റെ കുടകൊണ്ടു മറ്റു ചിലർക്കും ഉപകരിച്ചല്ലോ എന്നതിനെപ്പറ്റി എനിക്കു വിവരിക്കാൻ വയ്യാത്ത സന്തോഷമുണ്ടു്."

അമ്മ—"അമ്പടി കേമി!"

അലക്സാണ്ടർ—നിൽക്കൂ. അവൾ മുഴുവൻ പറയട്ടെ. (അമ്മിണിയോടാ

യി) "കഥ പറഞ്ഞില്ലല്ലോ, മോളേ"

അമ്മിണി—"കഥയാണു പറയാൻ പോകുന്നതു്. ഈ ലോകത്തിൽ ദൈവം ചില മനുഷ്യർക്കു സുഖാനുഭവങ്ങളും മററു ചിലർക്കു ദുഃഖാനുഭവങ്ങളും നൽകുന്നതു നീതിയല്ലെന്നുള്ള ചിന്താഗതിയോടുകൂടി ഒരു രാത്രിയിൽ കിടന്നുറങ്ങിയ ഒരു മനുഷ്യൻ ഒരു സ്വപ്നം കണ്ടു. ദൈവം ഒരു ദൈവദൂതനെ വിളിച്ചു് ഈ മനുഷ്യനെ കൊണ്ടുപോയി സ്വർഗ്ഗവും നരകവും കാണിക്കാൻ ആജ്ഞാപിച്ചു എന്നായിരുന്നു സ്വപ്നം. അവർ നേരെ ആദ്യം പോയതു നരകത്തിലേക്കാണു്."

അമ്മ:—"അതുതന്നെ നടപ്പുള്ള കാര്യമാണോടീ? ദൈവദൂതൻ നരകത്തിലെങ്ങനെ കയറിച്ചെല്ലും? അവിടെ സർവത്ര കെടാത്ത തീയും ചാവാത്ത പുഴുക്കളുമല്ലേ? അതുകൊണ്ടുതന്നെയറിയാമല്ലോ ഈ കഥ നടന്ന കഥയല്ലെന്നു്. കള്ളക്കഥ!"

അമ്മിണി:—"അതൊരു സ്വപ്നമല്ലേ, അമ്മേ?

അമ്മ:—"ശരി, ശരി, അതു ഞാൻ ഓർത്തില്ല."

അമ്മിണി കഥ തുടർന്നു:—

"നരകത്തിലവർ കണ്ട കാഴ്ച വളരെ വിസ്മയകരമാണു്."

അമ്മ:—"എന്താണതു്?"

അമ്മിണി:—"അവിടെ ഒരു പായസസ്സദ്യ നടക്കുകയാണു്."

അമ്മ:—"പതുക്കെപ്പറയു, പെണ്ണേ. ഇതു് ഇവിടത്തെ കുട്ടപ്പൻ കേട്ടാൽ, ഉടൻ അവനവിടെയെത്തും."

അമ്മിണി:—"കേട്ടോളു, അമ്മേ. വലിയ പാത്രങ്ങളിൽ ഒന്നാന്തരം പാൽപ്പായസം വിളമ്പി നിറച്ചുവച്ചിരിക്കുന്നു!"

അമ്മ:—"ദൈവം നരകത്തിലിരിക്കുന്ന ദുഷ്ടന്മാർക്കു നൽകിയിട്ടിരിക്കുന്ന ശിക്ഷയാണോടീ, പാൽപ്പായസം. എന്നാൽ പിന്നെ, സ്വർഗ്ഗത്തിൽ ചെല്ലാൻ, വിളിച്ചാലും ആരും കാണുകയില്ലല്ലോടീ!"

അമ്മിണി:—"നരകം വരുന്നേയുള്ളു, എൻ്റമ്മേ! പറയട്ടെ. സകലരും വിശന്നും ദാഹിച്ചും പൊരിഞ്ഞു നിൽക്കുമ്പോഴാണീ പായസസ്സദ്യ വിളമ്പിയതു്. ഓരോരുത്തർക്കും തന്നത്താൻ പായസം കോരിക്കുടിക്കാൻ വേണ്ടി, തണ്ടിനു വളരെ നീളമുള്ള ഓരോ തവികൂടെ കൊടുത്തു."

അമ്മ:—"അതു കൊള്ളാം. പായസം വലിയ ചൂടായിരിക്കും. അല്ലേ? ക്കെ പായസം തണുക്കുമ്പോഴാണു കൂടുതൽ രുചി."

അമ്മിണി:—"എന്നിട്ടു്, ഓരോ തവി ഓരോരുത്തൻ്റെയും വലത്തു കൈയോടു ചേർത്തുവച്ചു ബലമായി വരിഞ്ഞു മുറുക്കിക്കെട്ടാനും ദൈവം ആജ്ഞാപിച്ചു. അപ്പോൾ ആരുടെയും കൈ, മടങ്ങാത്തവിധത്തിൽ മരവിച്ചതുപോലെയായി. പിന്നീടു് എല്ലാവരും യഥേഷ്ടം പായസം കോരിക്കുടിച്ചുകൊള്ളാനും അനുവദിച്ചു. അവരുടെ പിന്നീടുള്ള ആവേശവും വെമ്പലും പ്രാണചേഷ്ടകളുമാണു് കാണേണ്ടതു്. നരകത്തിൽ കിടക്കുന്നവരൊക്കെ തൻകാര്യത്തിൽ മൂത്തു തഴമ്പിച്ച പഴവന്മാരല്ലേ? ഓരോരുത്തൻ, എങ്ങനെയെങ്കിലും, അവനവനെക്കൊണ്ടു കഴിയുന്നത്രയധികം പായസം വേഗം വേഗം തവിയിൽ കോരി മൂക്കുമുട്ടെക്കുടിക്കാനുള്ള ശ്രമമായി. പക്ഷെ, കൈ മടങ്ങാത്തതുകൊണ്ടു, തവിയിൽ പായസം കോരി അവനവൻ്റെ വായിലെത്തിക്കാൻ സാധ്യമല്ലാതെ സകലരും കിടന്നു കഷ്ണിച്ചു. തൻകാര്യത്തിൻ്റെ ഈ പരിഭ്രമമത്സരകോലാഹലത്തിൽ സർവത്ര പിറുപിറുപ്പും നിരാശയുടെയും അസംതൃപ്തിയുടെയും ഞരക്കങ്ങളും ദീനരോദനങ്ങളും മുഴങ്ങിക്കേൾക്കാറായി. അങ്ങനെ അവിടം സാക്ഷാൽ നരകമായി കാണപ്പെട്ടു."

അമ്മ:—"നോക്കണേ അവന്മാർക്കു പററിയ ഗ്രഹപ്പിഴ. കൊതിയന്മാർ! സ്വർഗ്ഗത്തിലുള്ളവർക്കു പിന്നെ ഇങ്ങനെയൊരു ബുദ്ധിമുട്ടു ദൈവം കല്പിച്ചുകാണുകയില്ല, അല്ലേ, മോളേ!"

അമ്മിണി:—"അല്ലമ്മേ! അവിടെയുള്ളവരുടെയും കൈയിൽ നീണ്ട ഓരോ തവി വച്ചുകെട്ടി."

അമ്മ:—അപ്പോൾ അവരും ചുററിയെന്നു പറയു.

അമ്മിണി:—"ഹെയ്, ചുററിയില്ല. അവർ എപ്പോഴും തങ്ങളുടെ സ്വന്ത സുഖം, സംതൃപ്തി എന്നിവയെ മാന്നു് അന്യരുടെ സുഖത്തിനും സംതൃപ്തിക്കുംവേണ്ടി ആഗ്രഹിക്കാനും, ശ്രമിക്കാനും പഠിച്ചവരാണു്. നല്ല പായസം കണ്ട ഉടൻ, "കൊള്ളാം, ഇതു് എനിക്കു കുടിക്കണം" എന്നല്ല അവരിൽ ഓരോരുത്തനും തോന്നിയതു, "ഞാനിതു കഴിച്ചില്ലെങ്കിലും, മററുള്ളവർ കഴിച്ചു സംതൃപ്തരാകുന്നതു കണ്ടാൽ മതിയെന്നായിരുന്നു. അതാണവരുടെ ഏവരുടെയും മനോഭാവം. അതിനാൽ നീണ്ട കൈത്തവിയിൽ കോരിയ പായസം, നേരെ അവനവൻ്റെ വായ്ക്കലേക്കു് എത്തിക്കാൻ ശ്രമിക്കാതെ അയൽക്കാരൻ്റെ വായ്ക്കലേക്കു നീട്ടിപ്പിടിച്ചുകൊടുക്കുകയാണു ഓരോരുത്തനും ചെയ്തതു്. അങ്ങനെ എല്ലാവരും അങ്ങോട്ടുമിങ്ങോട്ടും സഹായിച്ചപ്പോൾ, എല്ലാവർക്കും പായസം കിട്ടി."

അമ്മ—അതൊരു നല്ലവിദ്യയായിപ്പോയി. നരകത്തിൽ കിടന്ന മറയന്മാർക്കു് ഈ ബുദ്ധിതോന്നിയില്ലല്ലോ കഷ്ടം!"

അമ്മണി— തോന്നാനൊക്കുകയില്ലമ്മേ! തൻകാര്യക്കാർക്കു ഒരുകാലത്തും ആ നല്ലബുദ്ധി തോന്നുകയില്ല. തൻ

# അമ്മയും മകനും

(അലക്സ്)

## അദ്ധ്യായം മൂന്ന്

ആഴ്ചകൾ പലതും നിശ്ശബ്ദമായി കഴിഞ്ഞു. ജീവിതം വെള്ളമില്ലാത്ത ഒരു മരുഭൂമിയായി ആയിടെ മാത്രമാണു മേരിക്കു് അനുഭവമായതു്. ഇണപിരിഞ്ഞ ആ പ്രാവു ഇനി ജീവിതം മുഴുവൻ തനിച്ചു് ആ കുഞ്ഞുങ്ങളെയുംകൊണ്ടു പറക്കണമല്ലോയെന്നു് വിചാരിച്ചപ്പോൾ, താനറിയാതെതന്നെ ഞെട്ടി വിറച്ചുപോയി, ഭാവിമുഴുവനും അന്ധകാരമായിരുന്നു. ഒരൊററരശ്മിപോലും അവൾക്കു കാണുവാൻ കഴിഞ്ഞില്ല. ഈ അവസരത്തിലാണു മേരിക്കു ചെറുപ്പകാലത്തു ലഭിച്ച ആദ്ധ്യാത്മികപരിശീലനത്തിൻെറയും, ഈശ്വരവിശ്വാസത്തിൻെറയും സഹായം അത്യാവശ്യമായിത്തീർന്നതു്. നക്ഷത്രം കാണണമെങ്കിൽ അന്ധകാരം അവശ്യമാണെന്നു അവൾ മനസ്സിലാക്കി. ഒരു സ്നേഹംനിറഞ്ഞ പിതാവു് അറിയാതെയല്ലാ, അവളുടെ ജീവിതത്തിലെ ഈ ദുരന്തസംഭവങ്ങൾ ഉണ്ടായതെന്നും, അതുമൂലം ആ പിതാവു അനുവദിച്ച സാഹചര്യങ്ങളെ ശപിക്കാതെ, ആ സാഹചര്യങ്ങളിൽക്കൂടെത്തന്നെ പിതാവിൻെറ സ്നേഹത്തെ ആസ്വദിക്കുകയും, ആ സ്നേഹത്തെ മററുള്ളവർക്കു് പ്രതിഫലിപ്പിച്ചു കൊടുക്കുകയുമാണു് അവളുടെ ആദ്ധ്യാത്മികധർമ്മമെന്നു് അവൾ മനസ്സിലാക്കി. ജീവിതയാത്രയിൽ പ്രഥമ ചുവടുകൾ മാത്രം വച്ച അവളുടെ ശിശുക്കളെ ഈ ഒരു സ്നേഹത്തിലേക്കു് വളർത്തിക്കൊണ്ടുവരികയാണു്, അവളുടെ ജീവിതകർത്തവ്യമെന്നും മേരി ചിന്തിച്ചു. അവളുടെ ജീവിതത്തിലെ സർവ്വ കഴിവുകളും, കുട്ടികളുടെ പരിശീലനത്തിലും, അവൾക്കു പരിരക്ഷണത്തിനുമായി വിനിയോഗിക്കുവാൻ അവൾ ദൃഢനിശ്ചയം ചെയ്തു. ജോണിലേക്കു അനുസ്യൂതം പ്രവഹിച്ചുകൊണ്ടിരുന്ന അവളുടെ പ്രണയസരണി, അതിൻെറ സർവ്വസക്തികളോടുംകൂടെ പുത്രവാൽസല്യമായി ആ കുട്ടികളിലേക്കു പകർന്നു. പക്ഷെ ആ പുത്രവാൽസല്യം വെറും ഒരു ചാപല്യനിലയിലേക്കു അധഃപതിക്കുവാൻ ബുദ്ധിമതിയായ മേരി അനുവദിച്ചില്ല.

മേരി ഒരു ദിവസം അവളുടെ മൂന്നു കുട്ടികളെയും അരികിൽ വിളിച്ചു ഒരു സന്ധ്യാസമയം പ്രാർത്ഥനാനന്തരം ഹൃദയം തുറന്നു് സംസാരിച്ചു തുടങ്ങി.

"ഞാൻ ചെറുപ്പത്തിൽ വായിച്ച ഒരു കഥ ഇപ്പോൾ ഓർക്കുന്നുണ്ടു്. ഒരു തോട്ടത്തിൽ അതിമനോഹരമായ ഒരു പുഷ്പമുണ്ടായിരുന്നു. അതിൻെറ ഉടമസ്ഥൻ ആ ചെടിയെ പരിചരിക്കുന്നതിനു ഒരുതോട്ടക്കാരനെയും. അതു സൂക്ഷിക്കുന്നതിനു ഒരു കാവൽക്കാരനെയും ആക്കിയിരുന്നു. ഒരു പ്രഭാതത്തിൽ തോട്ടക്കാരൻ നോക്കിയപ്പോൾ പൂ ആരോ പറിച്ചുകൊണ്ടുപോയിരിക്കുന്നതായി കണ്ടു. ഉടൻ കാവൽക്കാരനെ വിളിച്ചു ചോദിച്ചു.

കാവൽക്കാരൻ മറുപടി പറഞ്ഞു. "യജമാനൻ വന്നാണു പറിച്ചതു്." തോട്ടക്കാരൻെറ ഹൃദയത്തിൽ സമാധാനവും സംതൃപ്തിയും കളിയാടി.

രാജനും അനിയനും അതിൻെറ അന്തരാർത്ഥം മനസ്സിലാക്കിയതിനാൽ അവർ അതേപ്പററി ചിന്തിച്ചുകൊണ്ടിരുന്നു. ലീല അമ്മയുടെ മടിയിൽ തലവെച്ചുകൊണ്ടു അവളുടെ സാരിത്തുമ്പുമായി കളിച്ചുകൊണ്ടിരുന്നു.

ഒതുങ്ങിക്കിടന്ന ചില വികാരങ്ങൾ പൊന്തിവന്നതിനാൽ രാജൻെറ കണ്ണുകൾ ബാഷ്പകലുഷിതമായി, എന്നാൽ അനിയൻെറ ചിന്ത മററു ചില വശങ്ങളിലേക്കു തിരിഞ്ഞതു് ഒരു പ്രതികാരചിന്തയോടുകൂടെയെന്നപോലെ അവൻ ചോദിച്ചു.

"അമ്മെ, ദൈവം ഇത്ര സ്നേഹരൂപനെന്നെല്ലാം അമ്മ പറഞ്ഞിട്ടും, ആവശ്യമില്ലാതെയെന്തിനാണു് ആ പൂ പറിച്ചുകൊണ്ടുപോയതു്?"

"കുഞ്ഞു അതിൻെറ രഹസ്യം നമുക്കറിഞ്ഞുകൂടല്ലോ?" മേരി മറുപടി പറഞ്ഞു.

"അതു നമുക്കു് അത്യാവശ്യമായിരുന്നില്ലേ?" അനിയൻെറ വഴിപിഴച്ച തലച്ചോറിൽ എല്ലാ മാതാക്കളെയും വിഷമിപ്പിക്കുന്ന ചില ചോദ്യശകലങ്ങൾ ഉയർന്നു.

"അനിയാ, അതു് നമുക്കു് ആവശ്യമാണൊ അല്ലയോ എന്നു് ആരാണു് നിശ്ചയിക്കുന്നതു്. യാതൊന്നും അറിഞ്ഞുകൂടാത്ത നാമൊ അതൊ എല്ലാം അറിയാവുന്ന അതിൻെറ ഉടമസ്ഥനൊ" മേരിയുടെ ഈ വിശദീകരണം അനിയനെ ഒട്ടും തൃപ്തനാക്കിയില്ല. അവൻ വീണ്ടും വീണ്ടും ചോദ്യങ്ങൾ ചോദിക്കുവാനാരംഭിച്ചു. ബുദ്ധിപരമായി മേരിക്കു് ആ ചോദ്യങ്ങൾക്കെല്ലാം തൃപ്തികരങ്ങളായ ഉത്തരങ്ങൾ നൽകുവാൻ സാധിച്ചില്ലെങ്കിലും അവളുടെ ഹൃദയം മുഴുവനും സ്നേഹസ്വരൂപനായ ഒരു പിതാവിൽ വിശ്വസിച്ചിരുന്നതുകൊണ്ടു വീണ്ടും അവൾ ആ സ്നേഹത്തണലിൽ അഭയം പ്രാപിക്കുക മാത്രമാണു് ചെയ്തതു്. പക്ഷെ അനിയൻെറ ഉദ്ദേശ്യങ്ങളായ ചിന്താഗതിയിൽ അവളുടെ ഹൃദയം നീറി. ഏതു രീതിയിലാണു് അനിയൻെറ ഹൃദയത്തെയും ശരിയായ വഴിയിലേക്കു കൊണ്ടുവരേണ്ടതെന്നു അവൾ തലപുകഞ്ഞു ആലോചിക്കുകയും പ്രാർത്ഥനാപൂർവ്വം കാത്തിരിക്കുകയും ചെയ്തിരുന്നു.

ഒരുമാസം മേരി കണ്ണുനീരിലും, ഒരു അനാഥവിധവയ്ക്കുമാത്രം അനുഭവമാകുന്ന ഏകാന്തതയിലും ജീവിതം കഴിച്ചുകൂട്ടി. അവളുടെ ഹൃദയവിപഞ്ചിക തകർന്നുപോയിരുന്നു. പക്ഷെ, അവൾ അവളുടെ കുഞ്ഞുങ്ങൾക്കുവേണ്ടിമാത്രം അതിലെ പൊട്ടിപ്പോയ കമ്പികൾ വീണ്ടും വലിച്ചുകെട്ടി, പക്ഷെ അതിൽനിന്നും ആ പഴയ മധുര സംഗീതം പുറപ്പെട്ടില്ലെന്നുമാത്രം. അതിനുപകരം ശാന്തിയും നിറഞ്ഞ ഒരു പൊരുത്തഭാവമാണു് അതു പ്രതിഫലിപ്പിച്ചതു്. അതു പ്രകൃതി അവൾക്കു് നൽകിയ ഒരു ദാനം കൂടെ ആയിരുന്നു. കാരണം ആ ശിശുക്കൾക്കു്, ഒരു മാതാവിൻെറ വാത്സല്യാശ്ലേഷത്തോടുകൂടെത്തന്നെ ഒരു പൈതൃകത്തണലും ആവശ്യമായിരുന്നല്ലോ (തുടരും)

---

കാര്യം നശിച്ചെങ്കിലെ, നമ്മുടെ ഈലോകം സ്വർഗ്ഗമാകൂ. മനുഷ്യർ അവനവൻെറ കാര്യംമാത്രം നോക്കുമ്പോൾ, അതും നടക്കുകയില്ല ഒന്നും നടക്കുകയില്ല. ആകെക്കൂടികിടന്നുകുഴയും. അതിനതിനു് ആർത്തിയും ആവേശവും വെമ്പലുംകൂടും. കൂടുന്തോറും ലോകം അധഃപതിക്കും. ഒടുവിൽ നരകമായിത്തീരും. ഇതാണു സാർപഠിപ്പിച്ച കഥ."

അമ്മ—"ശരിയാണു,മോളെ, നീ പറഞ്ഞതു വളരെ ശരിയാണു്"

മി. അം:—ക്രിസ്തുമതത്തിൻെറ തത്വം മുഴുവൻ ആ ഒരു ചെറിയ കഥയിലടങ്ങിയിട്ടുണ്ടു്."

അമ്മ:—"കുട്ടപ്പനെവിടെ? അവൻകൂടെ കേട്ടുപഠിക്കേണ്ടതാണീകഥ. എല്ലാവരും കുട്ടപ്പനെ തിരിഞ്ഞുനോക്കിയപ്പോഴേക്കു് അവൻ അവിടെനിന്നു മറഞ്ഞുകഴിഞ്ഞിരുന്നു. മിടുക്കൻ!!

## വാരപഞ്ചാംഗം

ഫെബ്രുവരി മകരം

| | | | |
|---|---|---|---|
| ഞായർ | 10 | 27 | 28 |
| തിങ്കൾ | 11 | 28 | 29 |
| ചൊവ്വാ | 12 | 29 | 30 |
| ബുധൻ | 13 | 1 | 31 |
| വ്യാഴം | 14 | 2 | 1 |
| വെള്ളി | 15 | 3 | 2 |
| ശനി | 16 | 4 | 3 |

**Thought for the Week**

Hardness of Character is a want of minute attention to the feelings of others.

Sidney Smith.

THE CHURCH WEEKLY

## അനന്തരകരണീയം

"ഇനിയും എന്താണു് ചെയ്യേണ്ടതു്" എന്ന ശീർഷകത്തിൽ കോതമംഗലം ദിവ്യശ്രീ.എം.റ്റി. ഇട്ടീരമല്ലാനവർകൾ അയച്ചുതന്ന ഒരുലേഖനവും ഫാദർ ജാക്സൺറെ ഒരു ഇംഗ്ലീഷ് ലേഖനവും ഞങ്ങൾ അന്യത്രപ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പാത്രിയർക്കീസു കക്ഷിയിലും, കതോലിക്കാ കക്ഷിയിലും ഇങ്ങനെ അനേകർ സഭാസമാധാനത്തെപ്പററി ആഗ്രഹിക്കുകയും, അതിൻെറ അസ്സാദ്ധ്യാവസ്ഥയിൽ വിലപിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നുണ്ടെന്നു ഞങ്ങൾക്കറിയാം. വിശ്വാസവൈപരീത്യംകൂടാതെ ഭരണപരമായ സ്വാതന്ത്ര്യത്തിനു വേണ്ടിമാത്രം ഒരുസഭ വിഭജിക്കപ്പെടുവാൻ ഇടയായതിൻെറ അനവധി ഉദാഹരണങ്ങൾ ചരിത്രത്തിലുണ്ടോ എന്നുസംശയിക്കുന്നു. ആ കാര്യത്തിൽ നാം ചരിത്രം സൃഷ്ടിക്കുവാൻ ഭാവിക്കയാണു്. ഭരണപരമായ സ്വാതന്ത്ര്യത്തെപ്പററി മാത്രം മൽസരങ്ങളുണ്ടായിട്ടുള്ളപ്പോൾ കേന്ദ്രസഭക്കാർ വിട്ടുവീഴ്ചകൾക്കു തയ്യാറാവുകയും, അങ്ങനെ സംസർഗ്ഗം തുടരുവാൻ ഇടയാകുന്ന സാഹചര്യങ്ങൾ സൃഷ്ടിക്കയും ചെയ്യുവാനാണു് ക്രൈസ്തവചരിത്രത്തിൽ അധികം സംഗതിയായിട്ടുള്ളതു്. എന്നാൽ ഇവിടത്തെ സമുദായചരിത്രത്തിനു് ഒരു വൈചിത്ര്യമുണ്ടു്. വിദേശാധിപത്യത്തിനുവേണ്ടി ഒരു ഗണനീയപക്ഷം സുശക്തമായിനിന്നു സമരം ചെയ്യുന്ന ഒരു പരിതസ്ഥിതിയാണിവിടെ സംജാതമാകുവാൻ ഇടവന്നതു്. ഭരണസ്വാതന്ത്ര്യത്തിനുവേണ്ടി സമരം ചെയ്തപക്ഷം മറെറ കക്ഷിയെ തങ്ങളുടെകൂടെ നിറുത്തുവാൻ പണിപ്പെട്ടതെല്ലാം അവരെ യുദ്ധത്തിൽ തോല്പിച്ചിട്ടു ചേർക്കാനായിരുന്നു. ഗത്യന്തരമില്ലാതെ അവർ താനെ വന്നുചേർന്നുകൊള്ളുമെന്ന ഒരു വിശ്വാസത്തിലായിരുന്നു സംഗതികൾ മുമ്പോട്ടു പോയതു്. സുശക്തമായ നേതൃത്വമോ, ബലമോ, സ്വാധീനമോ ഇല്ലാതെ വരുന്ന പരിതസ്ഥിതിയിൽ അപ്രകാരമെല്ലാം വന്നുഭവിക്കുമെന്നൊരു ആശയിൽ മുമ്പോട്ടു നീങ്ങിയതു നിഷ്ഫലമെന്നു കാണുവാൻ ഇനിയും കാലതാമസം വേണ്ടിവരുമെന്നു തോന്നുന്നു. അതുപോലെ കേസുസമരത്തിൻെറ ഗതി തങ്ങൾക്കു് അനുകൂലമായി മാറിവീണപ്പോൾ മുതൽ പാത്രിയർക്കീസുകക്ഷിയും, ഇതുപോലെയൊരു മനോഭാവം പുലർത്തുവാൻ തുടങ്ങി. എതിരുകക്ഷി തോററു തുലയുമ്പോൾ തങ്ങളും വേണമെങ്കിൽ ചില സ്വാതന്ത്ര്യദാനങ്ങളെല്ലാം അഭിനയിച്ചു് അവരെ കൂടെ നിറുത്തിക്കൊള്ളാമെന്നൊരു ആശയിലാണെന്നു തോന്നുന്നു അവരുടെയും പോക്കു്. ഇവ രണ്ടും പരാജയപ്പെട്ടും. പരാജയപ്പെടേണ്ടതുമാണു്. ഈ കേസുസമരത്തിൽ ആരു ജയിച്ചാലും ദൈവംതമ്പുരാൻ തോൽക്കുമെന്നു പ്രവചിച്ച ഒരു സമുദായാഭിമാനി ബ. ഇട്ട്യേരാമല്ലാനച്ചനെപ്പോലെ സമാധാനമാർഗ്ഗം കാണാതെ വിലപിക്കുന്നതു് ഞങ്ങൾക്കറിയാം. കോതമംഗലം പള്ളിയിലെ ബ. അച്ചന്മാർ സമാധാനത്തിനുവേണ്ടി ഏതു കാലത്തും വാദിച്ചിട്ടുണ്ടു്. ബ. നെടുന്തള്ളിലച്ചൻ ഈ സന്ദർഭത്തിലും മനോരമയിൽ ഒരു ലേഖനം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ടു്. പ്രായോഗികമാക്കേണ്ട ഒരു നിർദ്ദേശവും അദ്ദേഹം നൽകിയിട്ടുണ്ടു്. പക്ഷെ സമാധാനകാംക്ഷികൾ ഇരുകക്ഷിയിലും അസംഘടിതവും, അശക്തവുമായ ഒരു ഭൂരിപക്ഷമാണെന്നും അങ്ങുമിങ്ങുമിരുന്നു മോങ്ങുകയല്ലാതെ അവരുടെ വനരോദനം, പ്രബലരൂപമെടുത്തു ശക്തിപ്പെടുത്താനുള്ള കഴിവുകൾ വിനിയോഗിക്കുവാൻ ആരും ധൈര്യപ്പെടുന്നില്ലെന്നും ആരും ധരിച്ചുകാണുന്നില്ല. സൂര്യൻ അസ്തമിക്കാത്ത ബ്രിട്ടീഷ് സാമ്രാജ്യത്തിൻെറ അജയ്യശക്തിയെ നേരിട്ടു് കീഴ്പ്പെടുത്തി ഇൻഡ്യയ്ക്കു് സ്വാതന്ത്ര്യം സമ്പാദിക്കുമെന്നു് "അർദ്ധനഗ്നനായ ഒരു ഫക്കീർ" വീരവാദം പറഞ്ഞു. "ദണ്ഡി" കടപ്പുറത്തു ഉപ്പുവെള്ളം വററിച്ചു് ഉപ്പുണ്ടാക്കി. ബ്രിട്ടീഷ് സൈന്യവ്യൂഹത്തെ ഓടിക്കുവാൻ പ്രയോഗിച്ച ആയുധമായിരുന്നു അതു്. മററുള്ളവർ ചിരിച്ചെങ്കിലും "ഈശ്വരൻ എനിക്കു നൽകിയ മാർഗ്ഗം" ആയതുകൊണ്ടു അതു് തോൽക്കുകയില്ലെന്നു് ആ അഹിംസാവ്രതനു അറിയാമായിരുന്നു. ലോകമഹാചരിത്രത്തിലെ ഒരു നേരമ്പോക്കിൽ ആരംഭിച്ച ആത്മശക്തി 1947-ൽ ഇൻഡ്യയ്ക്കു് പരിപൂർണ്ണ സ്വാതന്ത്ര്യം തന്നെ കരസ്ഥമാക്കി. പ്രാർത്ഥനയും ഉപവാസവും കൊണ്ടു പ്രാപിച്ച രാഷ്ട്രീയമഹാവിജയം ഒരു അക്രൈസ്തവ മഹാത്മാവാണു നേടിയതു്. സുറിയാനിസഭയിൽ അങ്ങനെയൊരു ഈശ്വരചൈതന്യം വിളങ്ങുവാൻ ഇടയാകുമോ ദൈവമേ! സമാധാനം അങ്ങിനെയൊരു മഹാശക്തിക്കു മാത്രമേ കൈവരുത്താൻ സാധിക്കൂ. മിശിഹാതമ്പുരാൻ കല്പിച്ച ശക്തിയാണതു്. അതു പുരാണകഥയായിമാത്രം നിലകൊള്ളുന്നതിൻെറ അനുഭവമാണു് ഇന്നു നാം ദർശിക്കുന്നതു്.

## ജോർജ്ജ് ആറാമൻ തിരുമേനി

ലോകചരിത്രത്തിൽ രാജാക്കന്മാരുടെ യുഗം അവസാനിച്ചിരിയ്ക്കുകയാണു്. പുരാണങ്ങളിലെ കഥാപാത്രങ്ങളായി മാത്രം അവർ അവശേഷിച്ചിരിക്കുന്നു. എങ്കിലും ബ്രിട്ടീഷ് രാജകുടുംബം അതിൻെറ ആയിരം കൊല്ലത്തെ മഹത്തായ ചരിത്രം ഇന്നും തുടർന്നുകൊണ്ടുപോകുന്നതു് അൽഭുതകരമായ ഒരു ചരിത്രവിശേഷമാണു്. ബ്രിട്ടീഷ് ജനതയുടെയും രാജകുടുംബത്തിൻെറ അനന്യസുലഭമായ സംസ്ക്കാരവിശേഷത്തിൻെറ ഫലമാണതു്. രാജകുടുംബം ഇന്നും ബ്രിട്ടീഷ് ജനതയുടെ അഭിമാനസങ്കേതമാണു്. സോഷ്യലിസവും, തൊഴിലാളി നേതൃത്വവും ബ്രിട്ടനിൽ ബഹുജനസമ്മതി ആർജ്ജിച്ചു കാലത്തും ബ്രിട്ടീഷ് രാജകുടുംബത്തോടും രാജാവിനോടുമുള്ള ഭക്ത്യാദരങ്ങൾക്കു് അണുമാത്രമെങ്കിലും കുറവു സംഭവിച്ചിട്ടില്ല. ലോകത്തിൽ മററാരിടത്തും സാധിച്ചിട്ടില്ലാത്ത രാജഭക്തിയും, പ്രജാവാൽസല്യവും അവിടെ തുടർന്നുകൊണ്ടിരിക്കുന്നതു് ഈശ്വരാധിഷ്ഠിതമായ ഒരു സംസ്കാരവിശേഷത്തിൻെറഫലമാണെന്നു ഞങ്ങൾകരുതുന്നു. ഇൻഡ്യയുടെ അഹിംസാപരമായ സ്വാതന്ത്ര്യധർമ്മയുദ്ധത്തെ വിലമതിക്കുവാനും, പരിപൂർണ്ണസ്വാതന്ത്ര്യം അനുവദിക്കുവാനും തയ്യാറായ ബ്രിട്ടീഷ് ജനതയുടെ ആധിപത്യം വഹിച്ചുകൊണ്ടു സ്വാതന്ത്ര്യദാനകരണത്തിനു് ഒപ്പുവച്ച മഹാരാജാധിപൻ എന്ന നിലയ്ക്കു നാടുനീങ്ങിയ ജോർജ്ജ് ആറാമൻ ഭാരതീയരുടെ പ്രത്യേകസ്മരണയെ അർഹിക്കുന്നു.

പ്രതിവാരപ്രഭാഷണം (The Sermon for the Week)

# നമ്മുടെ കർത്താവിന്റെ ബാല്യകാലം

(എം. ററി.)

"പൈതൽ വളർന്നു ജ്ഞാനം നിറഞ്ഞു. ആത്മാവിൽ ബലപ്പെട്ടുപോന്നു. ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു."

(വി. ലൂക്കോസ് 2. 40)

നമ്മുടെ കർത്താവായ യേശുക്രിസ്തു പൂർണ്ണമനുഷ്യനും പൂർണ്ണദൈവവുമായിരുന്നു എന്നു നാം വിശ്വസിക്കുന്നു. പൂർണ്ണമനുഷ്യത്വവും പൂർണ്ണദിവ്യത്വവും ഒരാളിൽ എങ്ങനെയാണു സംയോജിച്ചതെന്നുള്ളതിനെക്കുറിച്ചു ക്രിസ്തുസഭയുടെ ആരംഭം മുതൽ പല സംശയങ്ങളും സംവാദങ്ങളും വേദവിപരീതങ്ങളും പൊട്ടിപ്പുറപ്പെട്ടിട്ടുണ്ട്. എങ്ങനെ എന്നുള്ളതിനെക്കുറിച്ചു സുഗ്രഹമായ ഒരുത്തരം നൽകുവാൻ ആർക്കും സാദ്ധ്യമായിട്ടില്ലെങ്കിലും ആ അൽഭുതകരമായ പരമാർത്ഥത്തിലുള്ള വിശ്വാസം സഭ പരിരക്ഷിച്ചു പോന്നിട്ടുണ്ട്. കർത്താവിന്റെ പൂർണ്ണമനുഷ്യത്വത്തിന്റെ സ്വഭാവത്തെക്കുറിച്ചും വിശിഷ്യ തന്റെ ബാല്യകാലത്തെക്കുറിച്ചും നമുക്ക് അല്പമായി ചിന്തിക്കാം.

സാധാരണ ശിശുക്കളെപ്പോലെ വളർച്ച പ്രാപിച്ചാണു കർത്താവും തന്റെ പൂർണ്ണതയിൽ എത്തിച്ചേർന്നതു്. ചിന്തിക്കുവാനും പഠിക്കുവാനും ഉള്ള ആവശ്യം മററുള്ളവരെപ്പോലെ തനിക്കും ഉണ്ടായിരുന്നു. "പൈതൽ വളർന്നു." മഹാന്മാരുടെ ജീവചരിത്രം എഴുതുന്നവർ അവരുടെ ബാല്യകാലത്തു് അനിതരസാധാരണമായ എന്തെങ്കിലും വാസനാവൈഭവങ്ങൾ ഉണ്ടായിരുന്നോ എന്നന്വേഷിക്കുക പതിവാണു്. അവരുടെ പിൽക്കാലജീവിതത്തിലെ നേട്ടങ്ങൾക്കു കാരണമായി അങ്ങനെ എന്തെങ്കിലും കണ്ടുപിടിക്കുവാൻ അവർ ശ്രമിക്കാറുണ്ടു. നമ്മുടെ കർത്താവിന്റെ ബാല്യകാലത്തെക്കുറിച്ചു് ഇങ്ങനെയുള്ള യാതൊന്നും നാം വേദപുസ്തകത്തിൽ കാണുന്നില്ല. ഒരു സംഭവം മാത്രം—പന്ത്രണ്ടു വയസ്സുള്ളപ്പോൾ യരുശലേം ദേവാലയത്തിൽ വച്ചു ശാസ്ത്രിമാരോടും മററും ചോദ്യങ്ങൾ ചോദിച്ചു പഠിച്ച ആ രംഗം—രേഖപ്പെടുത്തിയിട്ടുണ്ടു്. അതു് ഒരൽഭുതസംഭവവുമല്ല. എന്തെങ്കിലും അൽഭുതസംഭവങ്ങൾ അക്കാലത്തു നടന്നിരുന്നെങ്കിൽ, തന്റെ ജനനത്തെക്കുറിച്ചും മററും വിശദവിവരങ്ങളടങ്ങിയിട്ടുള്ള വേദപുസ്തകത്തിൽ അവശ്യം ഒരു സ്ഥാനമുണ്ടാകുമായിരുന്നു എന്നു ന്യായമായി വിചാരിക്കാം. നമ്മുടെ കർത്താവു് ഒരു സാധാരണശിശുവിനെപ്പോലെ വളർച്ച പ്രാപിക്കയാണു ചെയ്തതു്. മനസ്സിലും ഹൃദയത്തിലും ശരീരത്തിലും ദൈവകൃപയിലും ഒരുപോലെ താൻ വളർന്നു, സ്വാഭാവികമായി വളർന്നു. മുപ്പതു വയസ്സു കഴിഞ്ഞു തന്റെ ജീവിതത്തിലുണ്ടായ വ്യതിയാനവും കീർത്തിയും തന്റെ സഹോദരന്മാരെ അൽഭുതപ്പെടുത്തുകയും, തന്റെ സ്വന്തം നാട്ടുകാർ തന്നെ നിഷേധിക്കുകയും ചെയ്തു. ബാല്യകാലം മുതൽ തന്റെ ജീവിതത്തിൽ അൽഭുതാവഹമായി എന്തെങ്കിലും ഉണ്ടായിരുന്നെങ്കിൽ ഇപ്രകാരം സംഭവിക്കാനിടയില്ല. മുപ്പതു വയസ്സുവരെ യഹൂദ്യായിലെ ഒരു കുഗ്രാമത്തിൽ ഒരു ദരിദ്രകുടുംബത്തിൽ ആശാരിപ്പണിയും ചെയ്തുകൊണ്ടു ഈ ദിവ്യമനുഷ്യൻ ഒതുങ്ങി ജീവിച്ചു എന്നുള്ളതുതന്നെ അൽഭുതങ്ങളിൽവെച്ചൽഭുതമാണു്. സാധാരണ ജീവിതത്തിൽ തന്റെ പിതാവായ ദൈവത്തെ താൻ ക്രമാഗതമായി അറിയുകയും അനുഭവപ്പെടുത്തുകയും ദൈവവിളി ശ്രവിക്കുകയും സമയമായപ്പോൾ തന്റെ മനോബോദ്ധ്യമനുസരിച്ചു താൻ തന്റെ പ്രത്യേക വേലയ്ക്കായി ഇറങ്ങി പുറപ്പെടുകയും ചെയ്തു. തന്റെ വളർച്ചയുടെ രണ്ടുമൂന്നു വശങ്ങളെ പ്രത്യേകം എടുത്തു ചിന്തിക്കുന്നതു നമുക്കു പ്രയോജനകരമായിരിക്കും.

ഒന്നാമതായി "പൈതൽ ആത്മാവിൽ വളർന്നു ബലം പ്രാപിച്ചു." ആത്മീയശക്തിയിലുള്ള വളർച്ച. ഇതിൽ പ്രധാനമായിട്ടുള്ളതു രണ്ടു കാര്യങ്ങളാണു്. ഒന്നു്, നിയാമകശക്തിയുടെ (will power) വളർച്ച. രണ്ടു്. ആത്മനിയന്ത്രണശക്തി. വികാരങ്ങൾ ശക്തി പ്രാപിക്കുന്നതോടൊപ്പം അവയെ നിയന്ത്രിക്കുവാനുള്ള ശക്തിയും ഉണ്ടാകേണ്ടിയിരിക്കുന്നു. അല്ലാത്തപക്ഷം ആത്മീയവളർച്ച സാദ്ധ്യമല്ല. വികാരങ്ങളുടെ ശക്തി പലപ്പോഴും സ്വഭാവദൃഢതയായി നാം തെററിദ്ധരിക്കാറുണ്ടു്. ഒരു മനുഷ്യന്റെ ശക്തിയെ അളക്കേണ്ടതു് അയാളുടെ വികാരപ്രകടനത്തിലല്ല പ്രത്യുത അയാളുടെ വികാരനിയന്ത്രണത്തിലാണു്. യേശുവിന്റെ ക്രമാഗതമായ ആത്മീയവളർച്ചയും നസറേത്തിലുള്ള ഒതുങ്ങിയ ജീവിതവും ശരിയായ ആത്മീയ ശക്തിയുടെ ഒരു ചിത്രമാണ്. "എന്റെ നാഴിക ഇതേവരെ വന്നിട്ടില്ല" എന്നുള്ള കർത്താവിന്റെ വചനങ്ങൾ തന്റെ ജീവിതവിജയരഹസ്യം വെളിപ്പെടുത്തുന്നവയാണ്. തനിക്കു യാതൊരു ധൃതിയോ ക്ഷമയില്ലായ്മയോ ഉണ്ടായിരുന്നില്ല.

രണ്ടാമതായി, ജ്ഞാനത്തിലുള്ള വളർച്ച. ജ്ഞാനമെന്നു പറഞ്ഞാൽ അറിവോ പാണ്ഡിത്യമോ അല്ല. ഒരു മനുഷ്യൻ പുസ്തകപാരായണം കൊണ്ടും മററും വളരെ അറിവു സമ്പാദിച്ചാലും ജ്ഞാനിയായിത്തീരണമെന്നില്ല. ജീവിതാനുഭവങ്ങളും ചിലരെ ജ്ഞാനികളാക്കിത്തീർക്കണമെന്നില്ല. എപ്പോഴും പഠിക്കുന്നവരെങ്കിലും ഒരിക്കലും സത്യത്തിന്റെ അറിവിൽ എത്തിച്ചേരാത്ത മനുഷ്യരുണ്ടു്. ജ്ഞാനം ബുദ്ധിശക്തിയുമല്ല. ശലോമോൻ ആഗ്രഹിച്ച ജ്ഞാനം ബുദ്ധിശക്തിയല്ല. ജ്ഞാനം ബുദ്ധിശക്തിയേക്കാൾ ഹൃദയത്തെയാണു് ആശ്രയിച്ചിരിക്കുന്നതു്. ആത്മാർത്ഥതയും സ്നേഹവുമാണു് ജ്ഞാനസമ്പാദനത്തിനാവശ്യമായിട്ടുള്ളതു്. വലിയ ജ്ഞാനികളായ പലരും അധികം വായിക്കുകയോ സഞ്ചരിക്കുകയോ ചെയ്തിട്ടുള്ളവരല്ല; എന്നാൽ ആത്മാർത്ഥമായി പെരുമാറുകയും ചിന്തിക്കുകയും സ്നേഹിക്കുകയും ചെയ്തിട്ടുള്ളവരാണു്. സ്നേഹമാണു് ജ്ഞാനത്തിനു ഹൃദയം തുറക്കുന്നതു്. ബുദ്ധിയുടെ വ്യാപാരംകൊണ്ടോ കണക്കുകൂട്ടൽകൊണ്ടോ ഒരു മനുഷ്യൻ ജ്ഞാനിയായിത്തീരുന്നതല്ല. ഉദാഹരണമായി "വാങ്ങുന്നതിനേക്കാൾ കൊടുക്കുന്നതു നല്ലതു്" എന്നുള്ള വിജ്ഞാനപ്രമാണം ആലോചിച്ചു കണ്ടുപിടിക്കാവുന്നതല്ല. സ്നേഹത്തിനു മാത്രമേ അതിനെ വെളിപ്പെടുത്തുവാൻ കഴിയൂ. കൂടുതൽ ധാന്യം സംഭരിച്ചുവെക്കുവാനായി കളപ്പുര പൊളിച്ചു വലുതാക്കി പണിത "ബുദ്ധിമാനായ മനുഷ്യനെ" ദൈവം മൂഢനെന്നു വിളിക്കുന്നു. ലോകപ്രകാരമുള്ള ബുദ്ധിയും അറിവും ഒന്നു്. യഥാർത്ഥജ്ഞാനം മറെറാന്നു്. യേശു മററു മനുഷ്യരുമായുള്ള സമ്പർക്കവും സത്യാന്വേഷണവും മൂലം ജ്ഞാനം സമ്പാദിച്ചു. പന്ത്രണ്ടു വയസ്സുമാത്രമുണ്ടായിരുന്നപ്പോൾ യരുശലേംദേവാലയത്തിൽ കണ്ടുമുട്ടിയ വേദശാസ്ത്രജ്ഞന്മാരോടു ചോദിച്ചുത്തരം ലഭിക്കുവാനുള്ള പ്രശ്നങ്ങൾ യേശുവിന്റെ മനസ്സിലുണ്ടായിരുന്നു. ഈ അന്വേഷണയത്നവും മററു മനുഷ്[illegible]മായുള്ള സംസർഗ്ഗവും യേശുവ

# വിശുദീപം

## കർമ്മകാണ്ഡം (തുടർച്ച)

(പുത്തൻകാവു് മാത്തൻതരകൻ)

### യറുശലേം സന്ദർശനം

ശ്രീയേശുനാഥന്റെ വാക്കും പ്രവൃത്തിയു-
മായ ഹൃദന്മാർക്കസൂയ ജനിപ്പിച്ചു.
ശാസ്ത്രികൾ, സാദ്ദൂക്യന്മാർ, പരീശന്മാരീ
മർത്യപ്രമാണികളീർഷ്യയാൽ നീറിനാർ.
നോക്കുതുടങ്ങിനാർ വാശിയോടീശനെ
തൽക്കർമ്മകാഹളം മൗനം ഭഞ്ജിച്ചില്ല.
പാവങ്ങളായ ജനങ്ങളിൽ കാരുണ്യ
പ്പൂവർഷം തൂകാനൊരുങ്ങിനടക്കായ്.
കാട്ടുനായ്ക്കൂട്ടമജഗണങ്ങളെ സന്തത—
മൊട്ടും മടിക്കാതെ വേട്ടയാടുന്നതും,
കാട്ടിലും മേട്ടിലും നാഥനില്ലാതവ
കഷ്ടതപൂണ്ടു ചിതറിക്കിടപ്പതും
ദാഹംകൊണ്ടായവ കേദാരഭൂവെങ്ങും
ദീനതപൂണ്ടു നടന്നലയുന്നതും
കൊയ്യുവാനേറെ നിലംകിടക്കുന്നതും
കൊയ്യുവാനാളുകൾ തീരെയില്ലാത്തതും
ചിത്തത്തിലോർത്തു ഗലീലാമുഴുവനും
കർത്താവു സഞ്ചരിച്ചാൻ കർമ്മയോഗിയായ്.
"പത്രോസ്," നിജസഹജാതനാം "അന്ത്രയോസ്"
യാക്കോബു, തൽസഹജാതനാം യോഹന്നാൻ
ബർത്തലോമായി, തോമാസു, ചുങ്കക്കാരൻ
മത്തായി, തദ്ദായി; ശീമോനാം "ഫീലിപ്പോസ്"
അല്പായുടെ മകൻ യാക്കോബു, യൂദായെ—
ന്നിപ്രകാരം തന്റെ പന്ത്രണ്ടുശിഷ്യരെ
തന്നുപദേശമുറപ്പിക്കുവാനായി
വന്ദ്യനാം സൽഗുരുചാലെ നിയോഗിച്ചു.
ഭൂതങ്ങളെപ്പുറത്താക്കുവാനും, നവ
വ്യാധികളേയുമകലത്തിലാക്കാനും
കർത്തവർക്കധികാരം കൊടുത്തേറെ—
മുത്തമമാമുപദേശവും നൽകി.

### ശിഷ്യോപദേശം

"പോകരുതന്യരാം ജാതികൾപാർക്കുന്ന
ദിക്കിലും ശമര്യാപ്പട്ടണത്തിങ്കലും
പേരെഴുമിസ്രായേൽവംശത്തിൽ കാണാതെ
പോയൊരാടിന്റെ കൂട്ടത്തെത്തിരക്കുവിൻ,
"സ്വർഗ്ഗരാജ്യം സമീപിച്ചിരിക്കുന്നുവെ
ന്നുൽഘോഷിച്ചീടണം നിങ്ങളെല്ലാടവും.
സൗഖ്യംകൊടുക്കുവിൻ, രോഗികൾക്കൊക്കയും
സത്വരം ജീവൻ മൃതർക്കുനൽകീടുവിൻ,
ശുദ്ധീകരിക്കുവിൻ കുഷ്ഠരോഗാർത്തരെ—
ബ്ഭൂതങ്ങളെപ്പുറത്താക്കുവിൻ നിർഭയം.
സൗജന്യമായി നിങ്ങൾക്കു ലഭിച്ചവ
സൗജന്യമായിക്കൊടുവിതന്യർക്കും.
പൊൻവെള്ളിചെമ്പിവയൊന്നും കരുതാതെ
പൊക്കണം; രണ്ടുടുപ്പെന്നിവകൂടാതെ
കാലിൽച്ചെരിപ്പു ധരിച്ചിടാതുന്നുവാൻ
കയ്യിൽ വടിയെടുക്കാതെ ഗമിക്കുവിൻ,
അർഹനല്ലോ വേലയെപ്പോഴും ചെയ്യുവോ—
ന്നാഹാരത്തിന്നതിലെന്തുണ്ടു സംശയം
ഗ്രാമത്തിലോ പുരത്തിങ്കലോ പുക്കുമ്പോ—
ളാമയമെന്യേ തിരക്കണം യോഗ്യരെ.
തൽപ്രദേശംവിട്ടുപോവോളം നിങ്ങളാ
സൽപ്പുമാന്മാരുടെ വീട്ടിൽ വസിക്കേണം.
മന്ദിരത്തിങ്കൽ കടക്കുമ്പോളോതണം
വന്ദനമാമന്ദിരസ്ഥനും സാദരം.
തൽഭവനത്തിനും യോഗ്യതയുണ്ടെങ്കിൽ
നിങ്ങൾതൻ ശാന്തിയതിന്മേൽ വസിച്ചിട്ടു
നിങ്ങളിലേക്കു മടങ്ങും സമാധാന—
മങ്ങാനികേതനം മാന്യമല്ലെന്നാകിൽ.
നിങ്ങൾതൻ വാക്യങ്ങളാരു കേൾക്കുന്നില?
നിങ്ങളേക്കൈക്കൊള്ളുവാനാർ മടികാട്ടുന്നു?
തൽപ്പുമാന്മാരുടെ വീടൊ നഗരമൊ
നിങ്ങളുപേക്ഷിച്ചു പോകുമ്പോൾ പാരാതെ
തട്ടിക്കളയുവിൻ, ഭവൽക്കപാദത്തിൽ
പററിപ്പിടിച്ചുള്ള ധൂളിയെല്ലാം തത്ര.
ന്യായം വിധിക്കുന്ന നാളിലാപ്പട്ടണം
സോദോമും ഗോമോറയും പോലെയായിടും.
നിങ്ങളെ ഞാനയക്കുന്നിതാ ചെന്നായ്ക്കൽ
തിങ്ങും വിപിനത്തിലാടിനെപ്പോലവേ.

---

ജ്ഞാനസമ്പാദനത്തെ [illegible] സഹായിച്ചു.

മൂന്നാമതായി, ദൈവകൃപയിലുള്ള തന്റെ വളർച്ച. "ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു." ദേവാലയത്തെക്കുറിച്ച് "എന്റെ പിതാവിന്റെ ഭവനം" എന്നും തന്റെ പ്രവൃത്തിയേക്കുറിച്ച് "എന്റെ പിതാവിന്റെ ജോലി" എന്നും കർത്താവു പറഞ്ഞതു് ചെറുപ്പംമുതൽക്കേ ദൈവകൃപയിലുള്ള തന്റെ വളർച്ചയെ ആണ് കാണിക്കുന്നതു്. ആദ്യമായി യറുശലേം ദേവാലയത്തിൽ പ്രവേശിച്ച ആ ബാലന്റെ മനോഭാവം അവിടെ ഉണ്ടായിരുന്ന മററനേകംപേരുടേതിൽനിന്നും എത്ര വ്യത്യസ്തമായിരുന്നു. തന്റെ യഥാർത്ഥഭവനം നസറേത്തിലുള്ള ഭൗമികഭവനമല്ലെന്നും, പ്രത്യുത സ്വർഗ്ഗസ്ഥപിതാവിന്റെ ഭവനമാണെന്നും തിരിച്ചറിയത്തക്കവണ്ണമുള്ള ദൈവകൃപയിലുള്ള വളർച്ച തനിക്കുണ്ടായിരുന്നു. എന്നാൽ പിതാവിന്റെ ഭവനത്തിലും ജോലിയിലും ഇത്രവളരെ ഔൽസുക്യം പ്രദർശിപ്പിച്ച ബാലൻ മാതാപിതാക്കന്മാരോടുകൂടി നസറേത്തിലേക്കു തിരിച്ചുപോയി അനുസരണത്തോടുകൂടി അവർക്കു കീഴ്പ്പെട്ടു ജീവിച്ചു എന്നുള്ളതും വളരെ അർത്ഥവത്തായ ഒരു സംഗതിയാണ്. പിതാവിനോടുള്ള സംസർഗ്ഗത്തിലും പിതാവിന്റെ ജോലിയിലും മറെറല്ലാം മറക്കുവാൻ കഴിഞ്ഞ യേശു തന്റെ ഭവനത്തിലെയും ഗ്രാമത്തിലെയും ജീവിതത്തിലേക്കു സസന്തോഷം മടങ്ങിപ്പോയി. സാധാരണജീവിതം ദൈവത്തോടുകൂടിയും ദൈവത്തിനുവേണ്ടിയും നയിക്കുന്നതിൽ കൂടിയാണു് നാം ദൈവകൃപയിൽ വളരുന്നതു് എന്നുള്ള വലിയ സത്യം നമ്മുടെ കർത്താവു നമ്മെ

# വേദവായനക്കുറിപ്പുകൾ

തിങ്കൾ. യോഹ. 5. 30—47

കർത്താവിനു തന്റെ പിതാവുമായുള്ള ബന്ധത്തിന്റെ സ്വഭാവം വ്യക്തമാക്കുന്ന ചില വാചകങ്ങളാണ് ഇവിടെ ആദ്യമായി നമ്മുടെ ശ്രദ്ധയിൽ പെടുന്നതു്. യേശുതമ്പുരാനു തന്റെ പിതാവിനോടുള്ള സ്നേഹബന്ധം അത്ര പൂർണ്ണമാകയാൽ പിതാവിനെ കൂടാതെ യാതൊന്നും പ്രവർത്തിക്കാൻ തനിക്കു സാദ്ധ്യമല്ല. എന്നുതന്നെയല്ല തന്റെ പിതാവിന്റെ സാക്ഷ്യത്തെക്കുറിച്ചുള്ള ഉറപ്പും കർത്താവിനുണ്ടു്. ശാബത്തു് ലംഘിച്ചതിനു കർത്താവിനെ കുററംവിധിച്ച യഹൂദന്മാരുടെ നിലപാടു് എത്ര വ്യത്യസ്തമായിരുന്നു. അവർ അവരുടെ സ്വന്ത ഇഷ്ടം പ്രവർത്തിപ്പാനും സ്വന്ത സ്ഥിതി സ്ഥാപിക്കുവാനും ശ്രമിച്ചു. നമ്മുടെ നില എന്താണെന്നു് ഈ അവസരത്തിൽ ചിന്തിച്ചു നോക്കുക. കർത്താവു് അവരിൽ കണ്ട വലിയ ഒരു കുറവു് അവരിൽ ദൈവസ്നേഹം ഇല്ലെന്നുള്ളതായിരുന്നു. ദൈവസ്നേഹം നമ്മിൽ വസിക്കുന്നുണ്ടോ? ഏകദൈവത്തെ കൂടാതെ, നാം ആരാധിക്കുന്ന മററെന്തെങ്കിലുമുണ്ടോ? ഉണ്ടെങ്കിൽ അവ എന്തെന്നു കണ്ടുപിടിക്കാം.

ചൊവ്വാ. യോഹ. 6. 1—10.

നാലു സുവിശേഷകരും രേഖപ്പെടുത്തിയിട്ടുള്ള ഒരു സംഭവമാണ് ഇന്നു് നമ്മുടെ ചിന്താവിഷയം. ഗലീലക്കടലിന്റെ മറുകരെ മലയിൽ യേശു ശിഷ്യന്മാരുമായി ഇരിക്കുമ്പോൾ ഒരു വലിയ ജനസമൂഹം വന്നുകൂടിയതായി നാം കാണുന്നു. യേശു പ്രവർത്തിച്ചുകൊണ്ടിരുന്ന അടയാളങ്ങളെ കണ്ടിട്ടു് അവർ വന്നുകൂടി എന്നാണല്ലോ നാം വായിക്കുന്നതു്. അങ്ങനെ ബാഹ്യമായ അധിഷ്ഠാനത്തിൽ മാത്രം നമ്മുടെ കർത്താവുമായുള്ള നമ്മുടെ ബന്ധം ആകാതിരിക്കുവാൻ നാം പ്രത്യേകം സൂക്ഷിക്കേണ്ടതാണ്. ജനക്കൂട്ടത്തിന്നു വല്ലതും തിന്നുവാൻ കൊടുക്കണമെന്നു് യേശു കല്പിച്ചപ്പോൾ ഫീലിപ്പോസു നൽകുന്ന മറുപടി നമ്മിൽ പലരുടെയും മറുപടിതന്നെയാണ്. ഏതു പ്രവൃത്തനത്തെപ്പററി നാം ചിന്തിച്ചാലും പണത്തിന്റെ ആവശ്യം, അതു സംഭരിക്കുവാനുള്ള മാർഗ്ഗം ഇവയാണ് നമ്മുടെ പ്രധാന ചിന്ത? നമ്മുടെ കഴിവുകൾ നാം വിനിയോഗിക്കുന്നപക്ഷം പണം അത്രതന്നെ ആവശ്യമല്ലായിരിക്കാം എന്നു് അന്ത്രയോസ് ചിന്തിക്കുന്നതായി തോന്നുന്നു. എത്ര അർത്ഥവത്താണ് അതു്.

ബുധൻ. യോഹ, 6. 10—14.

എല്ലാവരേയും ശാന്തമായി ഇരുത്തുവാൻ ആജ്ഞാപിച്ചിട്ടു് കർത്താവു് അപ്പം എടുത്തു വാഴ്ത്തി. ഏതൊന്നിനും ക്രമീകരണമാവശ്യമാണ്. നമ്മുടെ ദേവാലയങ്ങളിലും പൊതുസമ്മേളനസ്ഥലങ്ങളിലും നമ്മുടെ ജീവിതത്തിൽപോലും ഉള്ള ഒരു വലിയ കുറവുമതാണ്. ആ മലയുടെ ചരിവിൽ ശാന്തമായിരുന്ന ജനക്കൂട്ടത്തെ ഭാവനയിൽ ഒന്നു കാണുവാൻ ശ്രമിക്കാം. അവർ സർവ്വവും കർത്താവിന്റെ ഇഷ്ടത്തിനു വിട്ടുകൊണ്ടു് അവരുടെ ആവശ്യങ്ങൾ നിവൃത്തിക്കുവാൻ യേശുവിനു കഴിഞ്ഞു. നാമും അതു് അഭ്യസിച്ചിരുന്ന എങ്കിൽ? അവർ എല്ലാവരും ഭക്ഷിച്ചു തൃപ്തരായി. ശേഷിച്ച കഷണം പന്ത്രണ്ടു കൊട്ട ശേഖരിച്ചതായി നാം വായിക്കുന്നു. ജനക്കൂട്ടം കർത്താവു് പ്രവർത്തിച്ച അൽഭുതത്തെപ്പററി സംസാരിക്കുന്നതിൽ മുഴുകിയിരുന്നപ്പോൾ ശിഷ്യന്മാരാണ് ശേഷിച്ച അപ്പം ശേഖരിക്കുവാൻ നിയുക്തരായതു്. അവരുടെ ജോലി തീർച്ചയായും മുഷിപ്പൻജോലി ആയിരിപ്പാനേ മാർഗ്ഗമുള്ളൂ. എങ്കിലും അതിൽ കൂടെ അവരുടെ ഗുരുവുമായി കൂടുതൽ ആത്മാർത്ഥമൈത്രിയിൽ വരുവാൻ അവർക്കു സാധിച്ചു. ജനക്കൂട്ടത്തിന്റെയും ശിഷ്യന്മാരുടെയും അനുഭവം എത്ര വിഭിന്നമായിരുന്നു.

വ്യാഴം. യോഹ. 6. 15—21.

സ്വയം കേന്ദ്രമാക്കിക്കൊണ്ടു ചിന്തിക്കുന്ന ജനാവലിയുടെ അക്ഷമ കാണുക. യേശുവിനെ പിടിച്ചു രാജാവാക്കുവാൻ അവർ ആഗ്രഹിച്ചു. നമ്മുടെ ആശയും ആഗ്രഹവും അനുസരിച്ചു ദൈവം പ്രവർത്തിച്ചുകാണുവാൻ നാം പലപ്പോഴും അക്ഷമ പ്രദർശിപ്പിക്കാറില്ലേ. മലമുകളിൽ ശിഷ്യന്മാർക്കുണ്ടായ അനുഭവത്തിൽനിന്നു വളരെ വിഭിന്നമായിരുന്നു കടലിൽ അവർ അഭിമുഖീകരിച്ചതു്. ഗുരു സമീപത്തില്ല. ഏകരായി കടൽക്ഷോഭത്തെ എതിരിടേണ്ടിയും വന്നു. ആത്മീയസേവനത്തിനു് തങ്ങളെത്തന്നെ പ്രതിഷ്ഠിച്ചവർക്കു ചില അവസരങ്ങളിൽ ഇതേ അനുഭവം സാധാരണമാണ്. എങ്കിലും അതു പരിശീലനത്തിന്റെ ആവശ്യമായ ഒരു പടിമാത്രമായിരിക്കും. അവരുടെ സമീപത്തേക്കു വന്ന യേശുവിനെ തിരിച്ചറിവാൻ അവർക്കു കഴിഞ്ഞില്ല. ദൈവം നമ്മുടെ സമീപത്തേക്കു വന്നിട്ടും തന്നെ തിരിച്ചറിവാൻ കഴിയാതെ പോകുന്നതു് വലിയ ദുരവസ്ഥയല്ലേ. നമ്മുടെ ഹൃദയകാഠിന്യംകൊണ്ടു് അങ്ങനെയുള്ള അനുഭവം നമുക്കുണ്ടാകാതിരിപ്പാൻ നമുക്കു സൂക്ഷിക്കാം.

വെള്ളി. യോഹ. 6. 22—40.

യേശുവിനെ അന്വേഷിച്ചു കപ്പർന്നഹൂമിൽ എത്തിയ ജനക്കൂട്ടത്തോടു് യേശു കല്പിച്ചതു ശ്രദ്ധിക്കുക. “അപ്പം തിന്നു തൃപ്തരായതുകൊണ്ടത്രേ നിങ്ങൾ എന്നെ അന്വേഷിക്കുന്നതു്.” നാമും വളരെ സൂക്ഷിക്കേണ്ട കാര്യമാണിതു്. ഭൗതികമായ താല്പര്യങ്ങൾ മുൻനിർത്തി ദൈവത്തെ അന്വേഷിക്കുക. “ദൈവം അയച്ചവനിൽ വിശ്വസിക്കുന്നതത്രേ ദൈവത്തിനു പ്രസാദമുള്ള പ്രവൃത്തി.” ഈ പ്രസ്താവനയുടെ വ്യാപ്തി എത്ര വലുതാണെന്നു ചിന്തിച്ചുനോക്കുക. കർത്താവും ജനക്കൂട്ടവുമായുള്ള സംഭാഷണം അവരുടെ അജ്ഞതയുടെ പാരമ്യമാണ് വെളിവാക്കുന്നതു്. “ഞാൻ ജീവന്റെ അപ്പം ആകുന്നു” വി. മാമോദീസാ മുതൽ ആ അനുഭവത്തിലേക്കു നാം വന്നുതുടങ്ങി എങ്കിലും നമ്മുടെ വിശ്വാസം ഇന്നും എത്ര ദുർബലമാണ്. നമ്മുടെ വിശ്വാസം പുതുക്കുവാനും അങ്ങനെ പുതിയ അനുഭവത്തിലേക്കു വരുവാനുമുള്ള മാർഗ്ഗമെന്താണ്. അതിനു് പിതാവും പുത്രനുംതമ്മിലുള്ള സ്നേഹം നമ്മിൽ പ്രകടമായി എന്ന പരമസത്യം സ്മരിച്ചാലും.

ശനി. യോഹ. 6. 41—59.

കർത്താവിന്റെ വചനം ഗ്രഹിക്കുവാൻ അപ്രാപ്തരായിരുന്ന യഹൂദന്മാർ പിറുപിറുക്കുന്നതു കാണുക. ദൈവീകമർമ്മങ്ങളെ അറിവാൻ നാമും അപ്രാപ്തരാണ്. അതിനുള്ള പ്രാപ്തിയും വിനയവും തരേണമേ എന്നു നമുക്കു ദൈവസമക്ഷം പ്രാർത്ഥിക്കാം. “ഞാൻ സ്വർഗ്ഗത്തിൽനിന്നു് ഇറങ്ങി

---

പഠിപ്പിക്കുന്നു. ജീവിതമാകുന്ന കളരിയിലാണ് നമ്മുടെ അഭ്യസനം ദൈവം പൂർത്തിയാക്കുന്നതു്. അവിടെ മാത്രമാണ് നാം ദൈവത്തിനും മനുഷ്യർക്കും പ്രസാദമുള്ളവരായിത്തീരേണ്ടതു്. നമ്മുടെ ദിനംപ്രതിയുള്ള ജീവിതം ദൈവകൃപയിലുള്ള നമ്മുടെ വളർച്ചയ്ക്കു പശ്ചാത്തലമാകത്തക്കവണ്ണം നമുക്കു നമ്മെത്തന്നെ മുഴുവനായി ദൈവത്തിനു പ്രതിഷ്ഠിക്കാം.

# നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ

## പ്രാർത്ഥനയ്ക്കുള്ള തടസ്സങ്ങൾ

(ഡോം ബർണാഡ് ക്ലെമെൻസ്)

### അദ്ധ്യായം 3

ഈ പുസ്തകത്തിൽ ഒന്നാം അദ്ധ്യായത്തിൽ പ്രാർത്ഥനാജീവിതമാകുന്ന ജോലി മുഴുവനെയുംകുറിച്ചു ഒരു തരത്തിൽ പറഞ്ഞാൽ നമ്മൾ ദൈവത്തിങ്കലേക്കു വളരുകയും ദൈവം നമ്മിലേക്കു വളരുകയും ചെയ്യുന്ന ഒരു പ്രവർത്തനപദ്ധതിയാണെന്നും പ്രത്യേകമായി ഈ കാര്യത്തിൽ നമ്മുടെ ഇച്ഛാശക്തി പ്രവർത്തിപ്പാനുള്ള ഭാഗം ഇന്നതാണെന്നും ഒരു രൂപം നിങ്ങൾക്കു നൽകുവാൻ ഞാൻ ശ്രമിച്ചിട്ടുണ്ടു്. നമ്മൾ പ്രാർത്ഥനയിൽ തുടർന്നുകൊണ്ടിരിക്കുമ്പോൾ നമ്മുടെ അസ്തിത്വം (being) മുഴുവനിലും ദൈവം ക്രമശഃ നിറയും, വെള്ളം ഒരു സ്പഞ്ചിൽ പരക്കുന്നതുപോലെ. എന്നാൽ ഈ ഒരു വ്യത്യാസമുണ്ടു്. സ്പഞ്ചിന്റേതിൽനിന്നു വ്യത്യസ്തമായി നമ്മുടെ കാര്യത്തിൽ ഓരോ പടിയിലും നമ്മുടെ ഇച്ഛാശക്തിയുടെ സമ്മതവും കരുതിക്കൂട്ടിയുള്ള പ്രവർത്തനവും അത്യന്താപേക്ഷിതമാണു്. മനുഷ്യനുമായുള്ള ദൈവത്തിന്റെ പ്രവർത്തനങ്ങളിലെല്ലാം എല്ലായ്പ്പോഴും ഇപ്രകാരമാണു്. നിത്യമായും സീമാതീതമായുമുള്ള പ്രാധാന്യം അർഹിക്കുന്ന പ്രമാണങ്ങളെ (laws) ദൈവം നമ്മുടെ മുമ്പിൽ വയ്ക്കുന്നു. അവ നമ്മെ കാണിച്ചശേഷം അവയെ പാലിപ്പാനോ പാലിക്കാതിരിപ്പാനോ ഏതിനെ നാം തെരഞ്ഞെടുക്കുന്നു എന്നു് നമ്മളെ പരിപൂർണ്ണസ്വതന്ത്രരായി വിടുന്നു. സ്നേഹംമുഖാന്തിരം തന്നെ നാം സേവിക്കണമെന്നാണു് താൻ ഇച്ഛിക്കുന്നതു്. അല്ലെങ്കിൽ താൻ സേവിക്കപ്പെടാനേ അശേഷം ആഗ്രഹിക്കുന്നില്ല. ഒരു നിമിഷത്തിൽ ഞാൻ ആ കാര്യത്തിലേക്കു തിരിച്ചുവരാം.

"തനിക്കുവേണ്ടിയും മറ്റുള്ളവർക്കുവേണ്ടിയും ഉള്ള പ്രാർത്ഥന" എന്ന രണ്ടാം അദ്ധ്യായത്തിൽ എന്റെ മനസ്സിൽ ഉണ്ടായിരുന്ന ആശയം ഇതാണു്. ദൈവത്തിൽ നാം നിറയപ്പെട്ടുകൊണ്ടിരിക്കുന്ന അവസരത്തിൽ—ആ പ്രവർത്തനപദ്ധതി ആരംഭിക്കുമ്പോൾതന്നെ—നമ്മുടെ പ്രാർത്ഥനയിൽക്കൂടെ നാംതന്നെ ദൈവവുമായി കൂടുതൽ കൂടുതൽ കൂടുതൽ ഒന്നിക്കുന്നു. അങ്ങിനെ ദൈവത്തിന്റെ കൃപയും ശക്തിയും നമ്മളിലും നമുക്കുവേണ്ടിയും അന്യരിലും അന്യർക്കുവേണ്ടിയും പ്രവർത്തിപ്പാൻ നമ്മൾ ചാലുകളായിത്തീരുന്നു. അതു മനസ്സിൽ വച്ചുകൊണ്ടു നമ്മളെത്തന്നെ ചാലുകളായി മന:പൂർവ്വം ഉപയോഗിക്കുകയും വികസിപ്പിക്കുകയും ചെയ്യുന്നതു പ്രവൃത്തിപഥത്തിലാക്കുമ്പോഴുണ്ടാകുന്ന വിവിധപ്രശ്നങ്ങളെ വിചിന്തനം ചെയ്തു.

ഈ അദ്ധ്യായത്തിനു നാം തെരഞ്ഞെടുത്തിട്ടുള്ള പേരുസംബന്ധിച്ചു് ഞാൻ കുറേ വിഷമിച്ചു. "പ്രാർത്ഥനയ്ക്കുള്ള തടസ്സങ്ങൾ" എന്നു നാം അതിനെ നാമകരണം ചെയ്തിരിക്കുന്നു. പ്രാർത്ഥനയെ സംബന്ധിച്ചു് വളരെ പ്രയാസങ്ങളുണ്ടു്. (അവയിൽ പ്രധാനമായ ഒന്നോ രണ്ടോ എണ്ണത്തെപ്പററി ഈ പുസ്തകത്തിലെ ഒടുവിലത്തെ അദ്ധ്യായത്തിൽ ഞാൻ പ്രതിപാദിക്കും.) എന്നാൽ ഞാൻ അറിയുന്നിടത്തോളം ഒരൊററ തടസ്സമേയുള്ളു. അതിന്റെ കാരണം നിങ്ങൾക്കു കാണാമല്ലോ. നമ്മുടെ ഇച്ഛാശക്തിയും ദൈവത്തിന്റെ ഇച്ഛാശക്തിയും ഒരേ ഗതിയിലാണെന്നു വരുകിൽ അപ്പോൾ പ്രയാസങ്ങളെന്തൊക്കെ ആയിരുന്നാലും ആത്യന്തികമായി ദൈവത്തിന്റെ കൃപയും ശക്തിയും നമ്മിലേക്കും നമ്മിൽ കൂടെയും ഒഴുകുവാൻ കഴിയും. പരിപൂർണ്ണമായ തടസ്സം അവിടെയില്ല. എന്നാൽ നമ്മുടെ ഇച്ഛാശക്തി ദൈവത്തിന്റെ ഇച്ഛാശക്തിയോടു എതിരായിട്ടു വരുമ്പോൾ ആണു് യഥാർത്ഥവും വ്യക്തവുമായ ഒരു തടസ്സം നിങ്ങൾക്കുണ്ടാകുന്നതു; ഈ തടസ്സത്തേയും അതിനെ എടുത്തുമാററുന്നതിനേയും പിന്നീടുള്ള നമ്മുടെ നടത്തയേയും സംബന്ധിച്ചാണു് ഈ അദ്ധ്യായത്തിൽ ഞാൻ പ്രതിപാദിക്കുന്നതു്. ഈ അദ്ധ്യായം പാപത്തെയും, പാപക്ഷമയേയും അനുതാപത്തെയുംകുറിച്ചാണു്. ഈ പ്രശ്നത്തെപ്പററി പ്രതിപാദിക്കാതെ പ്രാർത്ഥനയെപ്പററി ഒരു അദ്ധ്യായപരമ്പര ഉണ്ടാക്കുക പ്രയാസമാണു്. എന്തുകൊണ്ടെന്നാൽ കാൽവരിമലമേൽ ഉള്ള കർത്താവേശുമശിഹായുടെ മരണം കേന്ദ്രമായിരിക്കുന്ന ഒരു മതത്തിൽ പ്രാർത്ഥനയുടെ ഒരു പ്രധാന അംശം നമ്മുടെ പാപങ്ങളെ പിതാവായ ദൈവത്തിന്റെ മുമ്പിൽ പ്രഖ്യാപിക്കുകയും യേശുക്രിസ്തുവിന്റെ നിമിത്തം മോചനത്തിനപേക്ഷിക്കുകയും ചെയ്യുന്നതിൽ എല്ലായ്പ്പോഴും വ്യാപൃതമായിരിക്കണം. അതുകൊണ്ടു അതു നാം ചെയ്യുമ്പോൾ എന്താണു് വാസ്തവത്തിൽ ചെയ്യുന്നതെന്നും അതു ചെയ്തു കഴിഞ്ഞശേഷം നാം എന്തു ചെയ്യണമെന്നും കാണാൻ ശ്രമിക്കാം.

ദൈവം നിവസിക്കുന്നതും താൻ സൃഷ്ടിച്ച ലോകത്തിൽ തനിക്കു പ്രവർത്തിക്കുന്നതിനുള്ള മുഖാന്തിരവും ആയ ഒരു അതിവിസ്തൃതമായ ശരീരമായിട്ടു മനുഷ്യജാതി സൃഷ്ടിക്കപ്പെട്ടിരിക്കുന്നു എന്നാണു് ക്രൈസ്തവസഭ വിശ്വസിക്കുന്നതു്. നമ്മുടെ മനുഷ്യശരീരം അതേപ്പററിയുള്ള കുറഞ്ഞൊരാശയങ്ങൾ നമുക്കു നൽകുന്നുണ്ടു്. എന്തുകൊണ്ടെന്നാൽ നമ്മുടെ ശരീരത്തിലെ അവയവങ്ങൾ നിങ്ങളുടെയും എന്റേയും ഇച്ഛാനുസാരം പ്രവർത്തിക്കണമെന്നു് നാം കരുതുന്നതുപോലെ തന്നെയാണു് ഓരോ മനുഷ്യജീവിയും ദൈവത്തിന്റെ ഇച്ഛാനുസാരം പ്രവർത്തിക്കേണ്ടതു്. എന്നാൽ അതിന്റെ ആശയരൂപത്തിൽ നമ്മുടെ മനുഷ്യശരീരങ്ങളേക്കാൾ അതു അനേകമടങ്ങു മഹത്തരമായതാണു്; എന്റെ കൈകളുംകാലുകളും തങ്ങളിൽതന്നെ എന്തെങ്കിലും തീരുമാനിക്കാൻ ശക്തിയുള്ളവയല്ല. (തുടരും)

---

വന്ന അപ്പം ആകുന്നു" എന്നു പറഞ്ഞതിനെപ്പററിയാണല്ലോ യഹൂദന്മാർ പിറുപിറുത്തതു്. എന്നാൽ അതേപ്പററി സംശയം അവശേഷിക്കാതിരിക്കുവാൻ കർത്താവു് അക്കാര്യം ആവർത്തിച്ചുപറയുന്നുണ്ടു്. തന്റെ ശരീരവും രക്തവും നമുക്കു ഭക്ഷിപ്പാൻ തരുന്നതിനു് കഴിയുന്നതെങ്ങിനെയാണു്? കർത്താവു് അപ്പവും വീഞ്ഞും എടുത്തു് വാഴ്ത്തി എന്റെ ശരീരവും രക്തവും എന്നു പറഞ്ഞുകൊടുത്തു എന്നു നാം വായിക്കുന്നുണ്ടു്. അതു് നാം ഇന്നു് ആവർത്തിക്കുന്നതുമൂലം കർത്താവിന്റെ ആജ്ഞയെ നിറവേററുന്നു എന്നും നാം അറിയുന്നു. കർത്താവിന്റെ വാക്കു നമുക്കു ലഭിച്ചിട്ടുണ്ടു്. നാം വിശ്വസിച്ചു അനുസരിച്ചാൽ മാത്രംമതി. നാം ആ ആജ്ഞ നിവൃത്തിക്കുമ്പോഴൊക്കെയും അവൻ തന്നെ വന്നു് നമ്മിൽ വസിക്കുന്നു. ഇവയിൽ ഗ്രഹിക്കുവാൻ പാടില്ലാത്ത പലതും കണ്ടേക്കാം എങ്കിലും നമ്മുടെ പ്രാപ്തിയനുസരിച്ചു് ഗ്രഹിക്കുകയും അവിടത്തെ ആജ്ഞ ശ്രദ്ധാ നിറവേററുകയും ചെയ്യും.

# ഇനി നാം എന്താണു ചെയ്യേണ്ടതു്

(ഫാ. എം. റി. ഇട്ടീരാമല്ലാൻ)

സമുദായക്കേസ്സ് ബാവാഭാഗത്തേക്കു ഗുണമായി വിധി പ്രസ്താവിച്ചിരിക്കയാണല്ലൊ. ഇനിയെങ്കിലും സമാധാനപ്പെട്ട് യോജിക്കുവാനത്രെ നാം ഉൽസാഹിക്കേണ്ടതു്, പല സന്ദർഭങ്ങളിലും സമാധാനാലോചന നടത്തീട്ടും ഫലപ്പെടാതെപോയതിൽ പലർക്കും ഇച്ഛാഭംഗത്തിനു വകയുണ്ട്. എന്നാലും സമാധാനത്തിനുവേണ്ടിയുള്ള പരിശ്രമം വിട്ടുകളയാവുന്നതല്ല. സമാധാനം ദൈവപക്ഷത്തും മനുഷ്യപക്ഷത്തും സ്തുത്യർഹമായുള്ളതും വി. സഭ അനുഭവമാക്കേണ്ടിയ പ്രധാന നന്മയും ആകുന്നു. സമാധാനം സ്വർഗ്ഗീയാനന്ദത്തെ ഉളവാക്കുന്നതും അസമാധാനം നരകദുരിതം അനുഭവിപ്പിക്കുന്നതും ആകുന്നു എന്നത്രെ പണ്ഡിതന്മാരായ പിതാക്കന്മാർ അഭിപ്രായപ്പെടുന്നതു്. സമാധാനത്തെപ്രതി ദൈവം മനുഷ്യനായിതീർന്നു. "താൻ ദൈവമായിരിക്കെ അതിനെ കാര്യമായി ഗണിക്കാതെ സ്വയം നിസ്സാരനാക്കി ചെയ്തിട്ടു ദാസവേഷം എടുക്കുകയും മനുഷ്യസാദൃശ്യനായിത്തീരുകയും മനുഷ്യാകൃതിയായി കാണപ്പെടുകയും സ്വയം താഴുകയും മരണത്തോളം—കുരിശിലെ മരണത്തോളം—അനുസരണം കാണിക്കുകയും ചെയ്തു." (ഫിലി—2-6:7) വി. അപ്പസ്തോലർ വി. പിതാക്കന്മാർ ആദിയായവരും സമാധാനത്തിനുവേണ്ടി പോരാടി. വി. കൂദാശക്രമങ്ങൾ മറ്റു പ്രാർത്ഥനാപുസ്തകങ്ങൾ മുതലായവ "സമാധാനം" എന്ന പദംകൊണ്ടു നിറഞ്ഞിരിക്കുന്നതും നാം എപ്പോഴും ഉരുവിടുന്നതും ആകുന്നു. അവ വെറും അലങ്കാരപദങ്ങളായി വിചാരിച്ചുകൂടാ.

ക്രിസ്തുസഭയുടെ നിഴൽ യഹൂദസഭയാണല്ലൊ. വി. സഭയിൽ നടക്കുന്ന സകല ആത്മീയസംഗതികൾക്കും മൂലാധാരമായ യഹൂദസഭയുടെ പ്രമാണം അതായതു പഴയനിയമപുസ്തകത്തിൽ എഴുതിയിരിക്കുന്നവ നാം സ്വീകരിക്കുന്നു. യഹൂദസഭയിൽ ഭിന്നകക്ഷികൾ അനേകമുണ്ടായിരുന്നു. പരീശർ, സാദൃക്യർ, എസേന്യർ ഇവർ യഹൂദസഭയുടെ കാതലായ കാര്യങ്ങളിൽ വൈപരീത്യമുള്ളവർ ആയിരുന്നു. പക്ഷെ ഇവർക്കെല്ലാം യഹൂദസഭയുടെ സുന്നദ്രീംസംഘത്തിൽ പ്രവേശനമുണ്ടായിരുന്നു. പരസ്പരം സഹിച്ചും വഹിച്ചും സമാധാനത്തിൽ കഴിഞ്ഞുകൂടുവാൻ അവർക്കു സാധിച്ചു. പരസ്പരം കാണുമ്പോഴും "ശാലോം" (സമാധാനം) എന്നു അവർ പറയുമായിരുന്നു. ഇവയെല്ലാം ആലോചിക്കുമ്പോൾ ഉൽസാഹിച്ചാൽ നമുക്കും സമാധാനത്തിൽ എത്തിച്ചേരുവാൻ സാധിക്കും എന്നതു് തീർച്ചതന്നെ. അതിനാൽ പിരിയുന്നതിനും പിരിക്കുന്നതിനും അല്ല ഇനി സമാധാനപ്പെട്ടു യോജിക്കുവാനാണു നാം ശ്രമിക്കേണ്ടതു് സമാധാനപ്പെടുന്നതിനു വി. സഭാംഗങ്ങൾ ഏവരും ഒന്നുകൂടെ ഒത്തൊരുമിച്ചു് ശ്രമിക്കണമെന്നു വിനയപുരസ്സരം അറിയിച്ചുകൊള്ളുന്നു.

അഞ്ഞൂക്കാർ, മാർത്തോമ്മാക്കാർ ഇവർ പിരിയുന്നതിനും പിരിക്കുന്നതിനും ഇടയായി. എന്നാൽ യോജിപ്പിക്കുന്നതിനു നമുക്കു ഇതുവരെ സാധിച്ചില്ല. യോജിപ്പിനുവേണ്ടി ഒരാലോചനപോലും നടത്തുവാൻ നാം തുനിഞ്ഞിട്ടുമില്ല. മലങ്കര സുറിയാനി സഭാംഗങ്ങൾ ജ്ഞാനത്തിൽ മികച്ചവരാണെന്നാണു അഭിമാനിക്കുന്നതു്. സഹോദരനേയും സഹോദരനേയും തമ്മിൽ പറഞ്ഞു യോജിപ്പിക്കത്തക്കവണ്ണം ഒരു ജ്ഞാനിപോലും നമ്മിൽ ഇല്ലെന്നു കാണുന്നു. (1. കൊ. 6. 5) അതിനാൽ നാം അഭിമാനിക്കുന്നതായ ജ്ഞാനം യഥാർത്ഥമായതല്ല. അയഥാർത്ഥജ്ഞാനംമൂലം ലോകത്തിനു നേരിട്ടുള്ളതും നേരിടുന്നതുമായ അപത്തുകൾ അല്പമൊന്നും അല്ല. യഥാർത്ഥജ്ഞാനം മേലിൽനിന്നു പ്രകാശങ്ങളുടെ പിതാവിൽനിന്നു ഇറങ്ങിവരുന്നതാകുന്നു. അതു സമാധാനംകൊണ്ടു നിറഞ്ഞും ഇരിക്കുന്നു. (യാക്കോ. 1. 17) ഇപ്രകാരമുള്ള യഥാർത്ഥജ്ഞാനം നമുക്കുണ്ടായിട്ടു സമാധാനപ്പെടുവാൻ ശ്രമിക്കുന്നപക്ഷം നിഷ്പ്രയാസം സാധിക്കുന്നതാണു്.

സമാധാനത്തിനു ആദ്യമായി ഉണ്ടാകേണ്ടതു ഇരുകക്ഷികളുടെയും നേതാക്കന്മാർക്കു മനസ്സു വരികയെന്നുള്ളതാണു്. അതു പെട്ടന്നു സാദ്ധ്യമല്ലെന്നിരുന്നാലും വരുത്താതെ തരമില്ല. വരുത്തുന്നില്ലെങ്കിൽ സഭാവഴിയായുള്ള ജീവിതംകൊണ്ടു നമുക്കു യാതൊരു പ്രയോജനവും ഉണ്ടാകുന്നതല്ല. നാം ഓരോരുത്തരുടെയും മനസ്സ് അതിവിചിത്രമായ ഓരോ കലവറകളാകുന്നു. അതിനകത്തു ആയിരവും രണ്ടായിരവും കൊല്ലത്തെ പഴക്കമുള്ള ചരക്കുകൾ സൂക്ഷിക്കുവാൻ സാധിക്കുന്നു. നമ്മുടെ സമുദായത്തിൽ വഴക്കും വ്യവഹാരവും തുടങ്ങീട്ടു ഇരുനൂറു് സംവത്സരത്തോളമായി. ഇപ്പോഴത്തെ ഈ പിരിച്ചിലിനു ഹേതുവായ വ്യവഹാരം തുടങ്ങീട്ടുതന്നെ നാല്പതു സംവത്സരം കഴിഞ്ഞിരിക്കുന്നു. ഈ കാലങ്ങളിൽ നമ്മുടെ മനസ്സ് വഴക്കും വ്യവഹാരവുമാകുന്ന ചരക്കുകൊണ്ടു നിറഞ്ഞിരിക്കുന്നു എന്നു പറയേണ്ടതില്ലല്ലൊ. അതിനെ അശേഷം തുത്തടിച്ചു പുറത്തു കടത്തി കലവറ നന്നായി ശുദ്ധിവരുത്തിയശേഷം സമാധാനമാകുന്ന പുതിയ ചരക്കുകൊണ്ടു നിറയ്ക്കണം. അതിനു നാം ഓരോരുത്തരുടെയും മനസ്സ് സമ്മതം നൽകണം. അറിയുന്ന എല്ലാ കാര്യങ്ങൾക്കും മനസ്സ് പെട്ടന്നു സമ്മതം നൽകിയെന്നു വരുന്നതല്ല. ഭൂതകാലത്തിനു നമ്മുടെ

Reg. No. T 64 Licence No. 498 Dated 20-8-1946 Reg. M 5286

# THE CHURCH WEEKLY

മേൽ വല്ലാത്ത പിടിയുണ്ടു്. എളുപ്പം പൊട്ടിക്കുവാൻ കഴിയാത്ത ഒരു ചങ്ങലയാണതു്. നമ്മുടെ ഭൂതകാലം ശണ്ഠയിലും വഴക്കിലും വ്യവഹാരത്തിലുമാണു കഴിഞ്ഞുകൂടീട്ടുള്ളതു്. അതിനാൽ സമാധാനത്തിനു ഇരുകക്ഷികളിലെയും നേതാക്കന്മാരുടെ മനസ്സ് പെട്ടന്നു സമ്മതം നൽകിയെന്നു വരുന്നതല്ല.

സമാധാനത്തിനു മനസ്സ് സമ്മതം നൽകുവാൻ ദൈവകൃപയിൽ ആശ്രയിക്കയല്ലാതെ ഗത്യന്തരമില്ല. ദൈവകൃപക്കു അതിനു സാധിക്കും. ദൈവകൃപ എപ്പോഴും നമ്മുടെ പിന്നാലെയുണ്ടു്. മകനെ! നിന്റെ ഹൃദയം എനിക്കു തരിക എന്നു എപ്പോഴും എന്നപോലെ നമ്മോടാവശ്യപ്പെടുന്നുണ്ടു്. പക്ഷെ നമ്മുടെ മനസ്സ് വഴക്കിലും ശണ്ഠയിലും വ്യവഹാരത്തിലും ഉൾപ്പെട്ടിരിക്കയാൽ അറിയുന്നില്ലെന്നു മാത്രമെയൊള്ളു. വിനയത്തോടുകൂടിയ പ്രാർത്ഥന, ധർമ്മത്തോടുകൂടിയ നോമ്പു് ഇവമൂലമല്ലാതെ ദൈവകൃപക്കു നമ്മുടെ ഹൃദയത്തിൽ പ്രവേശിപ്പാൻ സാദ്ധ്യമല്ല. ദൈവകൃപ നമ്മുടെ ഹൃദയത്തിൽ പ്രവേശിക്കുന്നപക്ഷം ദൈവം തന്റെ കൃപമൂലം സർവസമാധാനത്തിലും നമ്മെ നടത്തും. സമാധാനമാർഗ്ഗം കണ്ടുപിടിക്കുവാനും പരസ്പരം സമാധാനകാര്യം സന്തോഷത്തോടുകൂടെ സംസാരിക്കുവാനും നമുക്കു സാധിക്കുകയും ചെയ്യും. തീർച്ചതന്നെ. അതിനാൽ പിരിയുന്നതിനും പിരിക്കുന്നതിനുമല്ല, സമാധാനപ്പെട്ടു യോജിക്കുവാനാണു നാം ഉൽസാഹിക്കേണ്ടതു്.

ഇപ്പോഴത്തെ ലോകഗതി ഒന്നു ശ്രദ്ധിച്ചു മനസ്സിലാക്കേണ്ടതാണു്. ക്രിസ്തീയ സഭക്കു എന്നല്ല, യാതൊരു മതത്തിനും ലോകത്തിൽ സ്ഥാനമില്ലാതെ വരുന്ന കാലമാണിതു്. മതത്തെ ലോകം ഒരു നിസ്സാരമായി ഗണിച്ചിരിക്കുന്നു. മതം മനുഷ്യനെ മയക്കുന്ന കറുപ്പാണെന്നും മതം സൃഷ്ടിച്ചതു ഒന്നാമത്തെ മണ്ടനെ കണ്ടെത്തിയ ആദ്യത്തെ കള്ളനാണെന്നും മറ്റും ലോകം പുലമ്പുന്നുണ്ടു്. വഴക്കുകൊണ്ടും ശണ്ഠകൊണ്ടും വ്യവഹാരംകൊണ്ടും മറ്റും മതം നടത്തുന്ന ആക്രമണം മനുഷ്യന്റെ സന്മാർഗ്ഗബോധത്തെ കളങ്കപ്പെടുത്തുകയും കലുഷമാക്കുകയും ചെയ്യുന്നതുകൊണ്ടല്ലയൊ ഈ പ്രകാരം പുലമ്പുവാൻ ഇടയാകുന്നതു്. മതത്തിലെ പ്രധാനന്മാർ ഏതെങ്കിലും ദോഷത്തിൽ ഉൾപ്പെടുന്നപക്ഷം അതു വിശ്വാസത്തിനുവേണ്ടിയാകുന്നു എന്നു പറഞ്ഞാൽ ആ ദോഷം നന്മയായി തീരുമെന്നാണു് വയ്പു്. പിന്നെ എങ്ങിനെ ലോകം മതത്തെ ദൂഷിക്കാതിരിക്കും. നമ്മുടെ മതജീവിതം പൂർവകാലങ്ങളെ അപേക്ഷിച്ചു എത്രകണ്ടു താണുപോയി എന്നാലോചിക്കുക. ഇനിയും നാം പരസ്പരം പോരാട്ടത്തിൽ ജീവിക്കാതെ സമാധാനത്തിലും സന്തോഷത്തിലും ജീവിപ്പാൻതക്കവണ്ണം സമാധാനപ്പെട്ടു യോജിപ്പോടുകൂടി വർത്തിക്കണം. ബലഹീനനായ ഞാൻ എന്റെ അഗ്രഹം പതുക്കെ പ്രസ്താവിച്ചുകൊള്ളട്ടെ. എന്നെ ആരും ദുഷിക്കരുതെ. ക്രിസ്തീയസഭ മുഴുവനും ഒന്നായി തീരുവാൻ ഞാൻ അഗ്രഹിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നു. പെട്ടെന്നു സാധിക്കയില്ലായിരിക്കും. എങ്കിലും അടുത്ത സഹോദരങ്ങളായ അഞ്ചൂക്കാരും മാർത്തോമ്മാക്കാരും നാമും തമ്മിൽ യോജിച്ചു സമാധാനത്തിൽ വർത്തിക്കുവാൻ സാധിച്ചാൽ ഞാൻ കൃതാർത്ഥനായി. ഇപ്പോഴും എന്റെ വിശ്വാസം ക്രിസ്തീയസഭ മുഴുവനും യോജിപ്പിലും സമാധാനത്തിലും വന്നുചേരുമെന്നുതന്നെയാണു്. ലോകം മുഴുവനും സമാധാനത്തിനു ആഗ്രഹിക്കുന്ന ഈ കാലത്തു നാം ഇനിയും സമാധാനത്തോടു മറുത്തുനിന്നു പോരാടുന്നപക്ഷം സമാധാനപ്പെടാതെ ഗത്യന്തരമില്ലാത്ത ഏതെങ്കിലും സ്ഥാനത്തു എത്തിച്ചേരുന്നതിനും അവിടെവച്ചു് സമാധാനം കൈവരിക്കാതെ നിവർത്തിയില്ലെന്നു വരുന്നതിനും ഇടയാക്കുമൊ എന്നുപോലും ഞാൻ സംശയിക്കുന്നുണ്ടു്.

നാം എന്തിനു പിരിയുകയും പിരിക്കുകയും ചെയ്യുന്നു. പിരിയുക, പിരിക്കുക എന്ന കാര്യങ്ങളുടെ കാരണം കണ്ടുപിടിക്കേണ്ടതാണു്. തക്ക കാരണം അതായതു യേശുമശിഹായുടെ ദൈവത്വത്തിലെ സംശയമാകുന്ന വേദവിപരീതം കൂടാതെ പിരിയുന്നതും പിരിക്കുന്നതും അബദ്ധമാണു്. പിന്നീടു അതിനെ സുബദ്ധമാക്കാൻ കഴിയാതെ വന്നേക്കാം. ഒരു കാരണത്തിൽ നിന്നു പല കാര്യങ്ങൾ ഉണ്ടാകാവുന്നതുപോലെതന്നെ ഒരു കാര്യത്തിനു പല കാരണങ്ങളും ഉണ്ടായി എന്നു വരാവുന്നതാണു്. ചിലപ്പോൾ നേരെ മറിച്ചു കാര്യം കാരണമായും കാരണം കാര്യമായും വന്നുകൂടുകയും ചെയ്യും. കാര്യം ശക്തിയോടെ പ്രത്യക്ഷപ്പെടുകയും കാരണം തിരോഭൂതമായിരിക്കുകയും ചെയ്യുമ്പോഴാണു അന്ധവിശ്വാസത്തിനു നാം അടിപ്പെട്ടുപോകുന്നതു്. പിരിയുന്നതിന്റെയും പിരിക്കുന്നതിന്റെയും കാരണങ്ങൾ ഇന്നു വളരെ ശക്തിയോടുകൂടി പ്രസ്താവിക്കുവാൻ നമുക്കു സാധിച്ചുഎന്നു വരാം. കുറെ കഴിയുമ്പോൾ ഈ കാരണംകൊണ്ടു പിരിഞ്ഞതും പിരിച്ചതും തെറ്റിപ്പോയി എന്നു തോന്നുവാനും ഇടയുണ്ടു്. അപ്രകാരമാകുന്നു അനുഭവം നമ്മെ പഠിപ്പിക്കുന്നതു്. എന്തെന്നാൽ ഇന്നത്തെ അറിവു് നാളത്തെ ഭോഷത്വമായി വരാനും മതി. അതിനാൽ പിരിയുകയും പിരിക്കുകയും ചെയ്യുന്നതിനല്ല, സമാധാനപ്പെട്ടു യോജിക്കുവാനാണു നാം ഉൽസാഹിക്കേണ്ടതു്. പിരിയുക, പിരിക്കുക എന്നതു ശാരീരികചിന്തയാകുന്നു. ശരീരചിന്ത മൃതിയാകുന്നു. എന്നാൽ ആത്മചിന്തയൊ അതു ജീവനും സമാധാനവുമാകുന്നു. (റോമാ. 8. 6)

ആകയാൽ വി. പിതാക്കന്മാരെ! മാന്യ സ്നേഹിതരെ! ബ. വിശ്വാസികളെ! വിനയത്തോടുകൂടിയ പ്രാർത്ഥന, ധർമ്മത്തോടുകൂടിയ നോമ്പു്, ഇവമൂലം ദൈവത്തിൽനിന്നു സിദ്ധിക്കുന്ന കൃപയിൻവ്യാപാരത്താൽ, നാം ഓരോരുത്തരുടെയും മനസ്സ് പരസ്പരം സമാധാനത്തിനു സമ്മതം നൽകുകയും, വിശ്വാസത്തിനൊ ആരാധനയ്ക്കൊ യാതൊരു കോട്ടവും ഭവിക്കാത്തവിധം പൊതുസുന്നഹദോസുകളുടെയും പ്രാദേശികസുന്നഹദോസുകളുടെയും നിയമങ്ങൾ അടിസ്ഥാനപ്പെടുത്തിയും മലങ്കരസഭക്കാവശ്യമായ മറ്റു നിയമങ്ങൾ സൃഷ്ടിച്ചും ഒരു സമാധാനവ്യവസ്ഥിതി എഴുതിയുണ്ടാക്കി പിതാക്കന്മാർ ഒപ്പിട്ടു വി. സഭാതലവനയച്ചുകൊടുത്തു സമ്മതം വരുത്തി. വി. സഭയിൽ സമാധാനമുണ്ടാക്കുവാൻ ശ്രമിപ്പിൻ. "രണ്ടുപേർ തമ്മിൽ യോജിക്കാതെ, അവർക്കു ഒരുമിച്ചു നടക്കാമൊ."

(ആമൊസ് 3. 3.)

Printed and Published by N. M. Abraham B. A. at The Malayala Manorama Press Kottayam.